ॐ

# श्री महालसा नारायणी प्रसन्ना:



*With Best Compliments From:*

**SADGURU MARBLE AND GRANITES**

# Saraswath Vani

*Published by*

**SAMYUKTHA GOWD SARASWATH SABHA**

SOORAJ JEWELLERS,

KAMMATH LANE, CALICUT - 673 001, PH : 2701420

Reg. No. 16 / 1974





खंड 43 | अंक 3 | (केवळ अंगा खातीर) | मार्च 1, 2021


## मांडावळ



**ATTENTION PLEASE**

**Materials, News items for publication in the Saraswath Vani should be sent to the following address before 20th of each month:**


**Editor, Saraswath Vani**
**Sooraj Jewellers**
**Kamath Lane**
**CALICUT - 673 001**
**e-mail: saraswathvani@gmail.com**

## प्रार्थना

May the clouds pour rain in time! May the earth be blessed with crops! May this our country be free from calamity! May holy men live without fear!

## सुभाषितम्

Childhood, like old age, leans on others' help. Only youth is the essence of life, that too, when it is not separated from discrimination.

**(Sookthimukthavali)**

## अमृतवचनम्

"No matter how beautiful the vacation might be, after a while you start missing home. You want to get back to a familiar setting. Your home may not be the plushest, it may not have the luxury of room service and housekeeping, and yet you feel most comfortable in your own home. There's a natural ease, a sense of belonging, a different sort of freedom. It beats the luxuries of the five-star hotels."

**(OM SWAMI)**

# സ്കാൻഡിനേവിയൻ സുന്ദരികൾ

(തുടർച്ച)

**ഭാഗം 5**

## പീറ്റർ ആൻഡ് പോൾ കത്തീഡ്രൽ

ഡോ.ആശാജയകുമാർ

**പീറ്റർ ദ് ഗ്രേറ്റിന്റെ പ്രതിമ:** കോട്ടയുടെ പരിസരത്തായി, ഒരു കസരയിൽ നീണ്ടു നിവർന്നിരിക്കുന്ന, കോട്ടും സൂട്ടുമണിഞ്ഞ ദീർഘകായനായ പീറ്ററുടെ പ്രതിമ കണ്ടു. ആദ്യം കണ്ടപ്പോൾ തന്നെ എനിക്കു തോന്നി, തല അൽപം ചെറുതാണല്ലോ എന്ന്. ഗൂഗിളിൽ പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്, 6 അടി 8 ഇഞ്ച് ഉയരമുള്ള പീറ്ററിന്റെ ശരീരത്തിനു ചേർന്നതല്ലായിരുന്നു അദ്ദേഹത്തിന്റെ തലയും, കൈപ്പത്തികളും, പാദങ്ങളുമെന്ന്. (പക്ഷെ തലയ്ക്കകത്തെ ബ്രെയ്ൻ സൂപ്പറായിരുന്നുവെന്ന് ഞാൻ പറയുന്നു.) മിഖായേൽ ഷെമിയാക്കിൻ ആണ് ശിൽപി. 1991 ലാണ് പ്രതിമ സ്ഥാപിച്ചത്. പീറ്ററുടെ 'വാക്സ് ഫിഗർ' നോക്കിയാണ് മിഖായേൽ ഈ പ്രതിമ നിർമ്മിച്ചത്. വാക്സ് ഫിഗർ 1725 ൽ നിർമ്മിച്ചിരുന്നു.|

ഞങ്ങളെ *Arsenal എന്ന കെട്ടിടവും കാണിക്കാൻ കരീനകൂട്ടിക്കൊണ്ടുപോയി. 1801 ൽ നിർമ്മിച്ച ഈ കെട്ടിടത്തിലായിരുന്നു തോക്കുകളും, വെടിയുണ്ടകളും മറ്റ് ആയുധങ്ങളും സൂക്ഷിച്ചിരുന്നത്. മിലിട്ടറി എൻജിനീയർ അലക്സാണ്ടർ ബ്രിസ്ക്കോൺ ആണ് ഇതു നിർമ്മിച്ചത്. (*Arsenal = യുദ്ധ സാമഗ്രികളുടെ ശേഖരം)

ഒരു മരപ്പാലത്തിലൂടെ നടന്ന് ഞങ്ങൾ നീവാ നദി തരണം ചെയ്തു. പരിപാടിയിലെ അടുത്തയിനം നീവാ നദിയിലൂടെ ബോട്ടു യാത്രയാണ്. പാലത്തിലൂടെ നടക്കുമ്പോൾ വീണ്ടും 'Hare of the pier' നെകണ്ടു. ജെട്ടിക്കു സമീപം 7 മരത്തടികൾ കൂട്ടിക്കെട്ടി കുത്തനെനാട്ടിയിരിക്കുന്നു. അതിലൊരെണ്ണത്തിന് മറ്റുള്ളവയെ അപേക്ഷിച്ച് ഉയരം കൂടുതലാണ്. അതിലാണ് കുഞ്ഞൻ മുയലിന്റെ നിൽപ്പ്. ആളുകൾ നാണയമെറിഞ്ഞ് ചെല്ലൻമുയലിന്റെ കാൽപാദങ്ങളിൽ വീഴ്ത്താൻ ശ്രമിക്കുന്നതു കണ്ടു.

'വെനീസ് ഓഫ് ദ് നോർത്ത്' എന്ന് അപരനാമധേയമുള്ള സെന്റ് പീറ്റേഴ്സ്ബർഗിലും ധാരാളം കനാലുകളും ബോട്ടുകളുമുണ്ട്. വേലിയേറ്റ സമയമായതിനാൽ ധാരാളം വെള്ളം - ജലനിരപ്പ് ഉയർന്നിട്ടുണ്ടെന്ന് പൊളീനപറഞ്ഞു. ചാറ്റൽ മഴയും, കാറ്റും. ബോട്ട് ജെട്ടിയിൽ നിർത്തിയിട്ടിരുന്ന ബോട്ടുകൾ ഓളങ്ങളിൽപെട്ട് ചാഞ്ചാടി, കയറുപൊട്ടിക്കാൻ വെമ്പുന്നു.

"മാസ്റ്റർ" എന്നായിരുന്നു ഞങ്ങളുടെ ബോട്ടിന്റെ പേര്. മുകളിലെ ഡെക്കിലും, താഴെയുമായി കസേരകളിട്ടിരുന്നു. മുകളിലെ ഡെക്കിൽ പത്തു മിനിറ്റ് തികച്ച് നിൽക്കാൻ പറ്റാത്തെയത്ര തണുപ്പും കാറ്റും ചാറ്റൽ മഴയും ചെറിയ മഞ്ഞുവീഴ്ചയുമുണ്ടായിരുന്നു. (-3°C പോലെയാണ് അനുഭവപ്പെട്ടത്) ഞങ്ങളെല്ലാവരും താഴത്തെ ഡെക്കിൽ അഭയം പ്രാപിച്ചു. കാറ്റും മഴയും കടക്കാത്ത, ഗ്ലാസ്സ് കൊണ്ടു മറച്ച ഭാഗമായതുകൊണ്ട് തണുപ്പ് കുറഞ്ഞു. റഷ്യയുടെ ദേശീയ പതാകയുടെ നിറങ്ങളുള്ള വൂളൻ ഷീറ്റ് ഞങ്ങൾക്കെല്ലാവർക്കും

പുതയ്ക്കാൻ കിട്ടിയത് വലിയ അനുഗ്രഹമായി. ത്രിവർണ്ണ പതാകയാണ് റഷ്യയുടേത്. ദീർഘ ചതുരാകൃതിയിലുള്ള പതാകയിൽ ഏറ്റവും മുകളിൽ വെള്ള വരയും, നടുക്ക് നീല വരയും, ഏറ്റവും താഴെ ചുവപ്പു വരയുമാണുള്ളത്.

(വെള്ള - Pure, Virgin; നീല - Nobility; ചുവപ്പ് - Blood for the motherland)

റസ്റ്ററന്റിലുള്ളതു പോലെ മേശകൾക്കിരുവശത്തുമായിട്ടാണ് കസേരകളിട്ടിരുന്നത്. ഞാൻ കരീനയുടെയും പൊളീനയുടേയും തൊട്ടടുത്ത്, അവർ പറയുന്നത് വ്യക്തമായി കേൾക്കാനും, സംശയനിവൃത്തി വരുത്താനും ഒരു ചെയർ തരപ്പെടുത്തി. ഞാൻ ഉത്സാഹപൂർവ്വം കുറിപ്പുകൾ എഴുതുന്നതു കണ്ട് അവർക്കും ആവേശം. എനിക്ക് പലതും സ്പെഷ്യലായി കാണിച്ചു തരികയും പറഞ്ഞു തരികയും ചില റഷ്യൻ വാക്കുകൾ എഴുതിത്തരികയും ചെയ്തു.

ബോട്ട് ഓളങ്ങളിൽ പെട്ട് വല്ലാതെ ആടിയുലയാൻ തുടങ്ങി. ഞാൻ "മോഷൻസിക്ക്നെസ്സി"നുള്ള ടാബ്ലറ്റ് കഴിച്ചില്ലായിരുന്നെങ്കിൽ ഛർദ്ദിച്ചേനെ. രാവിലെ കോട്ടയിലെ കാഴ്ചകൾ കണ്ട് നടന്ന് നടന്ന് ക്ഷീണിച്ച ചിലർ കണ്ണടച്ച് മയങ്ങുന്നതു കണ്ടു.

ബോട്ട് യാത്രയ്ക്കിടയിൽ ഞങ്ങൾ കണ്ട കാഴ്ചകളുടെ സംക്ഷിപ്ത വിവരണം എഴുതാം.

## TRINITY CHAPEL, SQUARE AND BRIDGE

ട്രിനിറ്റി - ത്രിമൂർത്തി - ഈ.മ.യൗ എന്ന ഈശോ, മറിയം, യൗസേപ്പ് ആണെന്ന് ജോബ്സാറാണ് എനിക്കു പറഞ്ഞു തന്നത്. ഇവരോടുള്ള ബഹുമാനസൂചകമായിട്ടാണ് St.പീറ്റേഴ്സ്ബർഗിലെ ചില നിർമ്മിതികൾക്ക് Trinity എന്ന പേരു കൊടുത്തിരിക്കുന്നത്.

ഈ നഗരത്തിലെ വളരെ പ്രധാനപ്പെട്ട പാലമാണ് Trinity Bridge. Segmented, bascule എന്ന ഇനത്തിൽ പെടുന്ന പാലമാണ്. 582 മീറ്റർ നീളവും, 23.6 മീറ്റർ വീതിയുള്ള ഈ പാലം നീവാ നദിക്കു മീതെ കടന്നു പോകുന്നു. ഞങ്ങളുടെ ബോട്ട് ഇളം പച്ച നിറമുള്ള ഈ പാലത്തിനടിയിലൂടെ കടന്നു പോയി.

**ചാപ്പൽ** - അതി മനോഹരമായ നീല ഡോമുകളോടു കൂടിയ റഷ്യൻ ഓർത്തഡോക്സ് പള്ളിയാണിത്. World Heritage Site ൽ ഇടം പിടിച്ച പള്ളിയാണിത്. നിർമ്മാണം 1828-35 വർഷങ്ങളിൽ. 3000 ആളുകൾക്ക് സൗകര്യപ്രദമായിരുന്ന് പ്രാർത്ഥിക്കാനുള്ള സ്ഥല സൗകര്യമുണ്ട്.

**TRINITY SQUARE** - പീറ്റർ ആൻഡ് പോൾ കോട്ടയുടെ പരിസരത്താണ് വിശാലമായ ഈ അങ്കണം. സെന്റ് പീറ്റേഴ്സ്ബർഗിലെ ഏറ്റവും പുരാതനമായ അങ്കണമാണിത്. നഗരത്തിലെ ആദ്യത്തെ ഫാർമസി, ആദ്യത്തെ പോസ്റ്റ് ഓഫീസ്, ആദ്യത്തെ പ്രിന്റിംഗ് പ്രസ്സ്, ആദ്യത്തെ മുനിസിപ്പൽ മാർക്കറ്റ്, ആദ്യത്തെ പോർട്ട് എന്നിവ ഈ സ്ക്വയറിനു ചുറ്റും ഇടം പിടിച്ചിട്ടുണ്ട്.

**പീറ്റർ ചക്രവർത്തിയുടെ സമ്മർ ഗാർഡൻ**

Fontanka, Moika, Swan canal എന്നിവയുടെ ഇടയിലുള്ള ദ്വീപിലാണ് പീറ്റർ ചക്രവർത്തിയുടെ പൂന്തോട്ടം. 1704 ൽ സാക്ഷാൽ പീറ്റർ ദ് ഗ്രേറ്റ്

തന്നെയാണ് ഇത് ഡിസൈൻ ചെയ്തത്. ഒരു ഡച്ച് പൂന്തോട്ടക്കാരനും, നിക്കോളാസ് ബിഡ്‌ലൂ എന്ന ഡോക്ടറും ചില നിർദ്ദേശങ്ങൾ നൽകിയെന്നു മാത്രം. യാൻ റൂസൻ എന്ന ഗാർഡ്നർ, ജീൻ ബാപ്ടിസ്റ്റ് ലാ ബ്ലോണ്ട് എന്ന ഫ്രഞ്ച് ശിൽപി എന്നിവർ ഈ പൂത്തോട്ടത്തിന്റെ മാറ്റ് കൂട്ടി. പ്രശസ്തരായ ഫ്രഞ്ച് - റഷ്യൻ ശിൽപികൾ നിർമ്മിച്ച നൂറ് മാർബിൾ പ്രതിമകൾ ഈ തോട്ടത്തിലുണ്ടായിരുന്നു. അവയ്ക്ക് കോട്ടം തട്ടാതിരിക്കാൻ തൊണ്ണൂറെണ്ണവും മ്യൂസിയത്തിലേക്കു മാറ്റി. ഇവയുടെ തനിപ്പകർപ്പുകൾ പൂന്തോട്ടത്തിൽ സ്ഥാപിക്കുകയും ചെയ്തു.

ഒരുപാട് ജലധാരകൾ പാർക്കിൽ ഉണ്ടായിരുന്നു. ചക്രവർത്തി വിശേഷാവസരങ്ങളിൽ വിരുന്നുകളും മീറ്റിംഗുകളുംമൊക്കെ ഈ പൂന്തോട്ടത്തിൽ വച്ചാണ് നടത്തിയിരുന്നത്.

പൂന്തോട്ടത്തിനു ചുറ്റും മനോഹരമായ ഇരുമ്പു വേലിയുണ്ട്. ഈ വേലിയെ 36 ഗ്രാനൈറ്റ് തൂണുകളാണ് താങ്ങി നിർത്തുന്നത്. ഈ തൂണുകൾക്കു മുകളിൽ അതി മനോഹരങ്ങളായ വലിയ ഫ്‌ളവർ പോട്ടുകൾ സ്ഥാപിച്ചിരിക്കുന്നു. ബോട്ടിലിരുന്ന് മനോഹരമായ ആ ഉദ്യാനത്തിന്റെ ഒരു ഭാഗം ഞങ്ങളും കണ്ടു. ഈ പുന്തോട്ടത്തിന്റെ അതിർത്തിയായ വേലി അമേരിക്കയിൽ കൊണ്ടു പോകണമെന്ന് അമേരിക്കൻ സായ്പ്പിനു തോന്നിയെന്നും, നിങ്ങൾ എത്ര തുക തന്നാലും ഇത് നിങ്ങൾക്കു തരികയില്ല എന്ന് പീറ്റർ ചക്രവർത്തി പറഞ്ഞതായും കഥയുണ്ടെന്ന് കരീനപറഞ്ഞു.

ബാല സാഹിത്യകാരനായ IVAN KRYLOVന് ഈ പാർക്കിൽ ഒരു സ്മാരകമുയർത്തിയിട്ടുണ്ട് - ആദ്യമായിട്ടായിയിരുന്നു കിഴക്കൻ യൂറോപ്പിൽ ഒരു കവിക്കു വേണ്ടി സ്മാരകം സ്ഥാപിച്ചത്.

**AURORA എന്ന കപ്പൽ:** റഷ്യ-ജപ്പാൻ യുദ്ധത്തിൽ പങ്കെടുത്ത കപ്പലാണ് അറോറ (1900) ഇപ്പോളത് മ്യൂസിയമാക്കി മാറ്റിയിരിക്കുകയാണ്. ചാരക്കളറിലുള്ള ഈ കപ്പലിലെ 3 പുകക്കുഴലുകൾ വ്യക്തമായി കാണാം. ഞങ്ങളുടെ ബോട്ട് കപ്പലിനെ"തൊട്ടു, തൊട്ടില്ലാ"എന്ന മട്ടിൽ കടന്നുപോയി. ധാരാളം ടൂറിസ്റ്റുകൾ ആ കപ്പലിന്റെ ഡെക്കിലൂടെ നടന്ന് കാഴ്ചകൾ കാണുന്നുണ്ടായിരുന്നു.

**St.മൈക്കിൾസ് കാസിൽ/ Mikhailovsky Castle:** ഈ കോട്ടയ്ക്ക് എൻജിനീയേർസ് കാസിൽ എന്നും പേരുണ്ട്. പോൾ ഒന്നാമൻ ചക്രവർത്തിക്കുവേണ്ടി നിർമ്മിച്ച കൊട്ടാര സമുച്ചയമാണിത്. കൊട്ടാരം "കുടുംബ ദേവത"യായ St.Michael ന്റെ നാമധേയത്തിലാണ് അറിയപ്പെട്ടത്. പീറ്ററിന്റെ സമ്മർ ഗാർഡന് തെക്കു വശത്താണ് ഈ കൊട്ടാരം. ഫ്രഞ്ച്, ഇറ്റാലിയൻ, ഗോഥിക് മാതൃകകളിലാണ് പല ഭാഗങ്ങൾ പണിതിരിക്കുന്നത്.

ഈ കൊട്ടാരത്തിൽ താമസമാക്കിയതിന്റെ നാൽപ്പതാം നാൾ പോൾ ഒന്നാമൻ വധിക്കപ്പെട്ടു. അദ്ദേഹത്തിന്റെ കുടുംബം വേറെ കൊട്ടാരത്തിലേക്കു താമസം മാറ്റി. 1823 ൽ ഇത് ആർമിയുടെ എൻജിനീയറിംഗ് സ്കൂളായി. ഇപ്പോൾ മിലിറ്ററി എൻജിനീയറിംഗ് ടെക്ക്നിക്കൽ യുണിവേഴ്സിറ്റി ഇവിടെ പ്രവർത്തിച്ചു വരുന്നു. അതു കൊണ്ടാണ് എൻജിനീയേഴ്സ് കാസിൽ എന്ന് വിളിക്കുന്നത്.

**CIRCUS OF ST. PETERS BERG:** അഥവാ Circus on the Fontanka River, 1827ൽ പണിത കെട്ടിടമാണ്. കുട്ടികളുടേയും രക്ഷിതാക്കളുടേയും ഇഷ്ടപ്പെട്ട വിനോദകേന്ദ്രങ്ങളിലൊന്നാണിത്. ഇവിടെ സർക്കസും, മാജിക്കും മറ്റു പല

വിനോദ പരിപാടികളും നടത്താറുണ്ട്. കരീനപറയുകയാണ് - "എന്റെ ഗ്രാന്റ് മദറിന്റെ ഭാഷയിൽ സർക്കസ് എന്നു പറഞ്ഞാൽ മൃഗങ്ങളുടെ കോൺസൻട്രേഷൻ ക്യാംപ് ആണ്" എന്ന്. ഹിറ്റ്ലർ കോൺസൻട്രേഷൻ ക്യാംപിൽ മനുഷ്യരെ എങ്ങനെയൊക്കെ പീഡിപ്പിച്ചോ, അതുപോലെയാണ് ഈ മിണ്ടാപ്രാണികളെയും പീഡിപ്പിക്കുന്നതെന്നർത്ഥം.

**LAKHTA CENTER** - 87 നിലയുള്ള അംബരചുംബി; 462 മീറ്റർ ഉയരം; റഷ്യയിലേയും യൂറോപ്പിലേയും ഏറ്റവും ഉയരം കൂടിയ കെട്ടിടം. പബ്ലിക് ഓഫീസുകൾ ഇവിടെ പ്രവർത്തിച്ചു വരുന്നു.

**LITEYNY BRIDGE** - (ലിറ്റനി) 396 മീറ്റർ നീളവും, 34 മീറ്റർ വീതിയുമുള്ള പാലം. ഇവിടെ നേവാ നദിയുടെ ഏറ്റവും ആഴമുള്ള ഭാഗമാണ് - 24 മീറ്റർ. ആദ്യമായി ഈ പാലത്തിലാണ് വൈദ്യുതി വിളക്കുകൾ സ്ഥാപിച്ചത്.

**Smolny convent:** നീവാ നദിയുടെ തീരത്തുള്ള കോൺവെന്റ് - പള്ളികളുടെ സമുച്ചയം. പീറ്റർ ദ് ഗ്രേറ്റിന്റെ മകൾ എലിസബത്തിന് കന്യാസ്ത്രീയായി ജീവിക്കാൻ വേണ്ടി നിർമ്മിച്ച, മനോഹരമായ കെട്ടിടങ്ങൾ. പിന്നീട് അവർ കിരീടാവകാശിയായി. ഫ്രാൻസിസ്കോ ബർത്തലോമ്യോ റാസ്ട്രെല്ലി എന്ന ശിൽപിയുടെ മാസ്റ്റർ പീസ് എന്നു പറയാവുന്ന കെട്ടിടം.

**The church of the saviour on spilled Blood** : അലക്സാണ്ടർ രണ്ടാമൻ വധിക്കപ്പെട്ട സ്ഥലത്ത് അലക്സാണ്ടർ മൂന്നാമൻ (മകൻ) നിർമ്മിച്ച പള്ളി. അന്നത്തെ (1883 - 97) നിർമ്മാണച്ചിലവ് 4.5 മില്ല്യൻ റൂബിൾ.

**Marble Palace** : ആധുനിക രീതിയിൽ നിർമ്മിച്ച കൊട്ടാരം. കാതറീൻ ദ് ഗ്രേറ്റിനു വേണ്ടിയാണ് നിർമ്മിച്ചത്. പേര് സൂചിപ്പിക്കുന്നതു പോലെ മാർബിളുകൾ കൊണ്ട് നിർമ്മിച്ച വിസ്മയമാണീ കൊട്ടാരം. കൊട്ടാരമുറ്റത്ത് അലക്സാണ്ടർ III അശ്വാരൂഢനായി ഇരിക്കുന്ന മനോഹരമായ പ്രതിമ കാണാം.

**പാലങ്ങൾ, പാലങ്ങൾ, പാലങ്ങൾ!!**

നീവാനദിക്കു കുറുകെ ഏതാണ്ട് 342 പാലങ്ങളുണ്ട്. അപ്രധാനമായവ ഇതിൽ പെടുന്നില്ല. പീറ്റർ ദ് ഗ്രേറ്റിന് തന്റെ രാജ്യം ആംസ്റ്റർഡാമിനെപ്പോലെയാക്കണമെന്ന ആഗ്രഹത്തിന്റെ ഫലമായിട്ടാണ് ഇത്രയധികം പാലങ്ങൾ സെന്റ് പീറ്റേഴ്സ്ബർഗിൽ ഉണ്ടായത്.

ചില പാലങ്ങൾ വെറും നടപ്പാലങ്ങൾ മാത്രമാണെങ്കിൽ, മറ്റു ചിലത് ഒരു പാട് വാഹനങ്ങളെ കടത്തി വിടുന്നവയാണ്. ഒരു കിലോമീറ്ററോളം നീളമുള്ള അലക്സാണ്ടർ നെവ്സ്കി പാലമാണ് അക്കൂട്ടത്തിൽ കേമൻ. 100 മീറ്റർ വീതിയുള്ള, മോയ്ക്ക നദിക്കു കുറുകെയുള്ള ബ്ലൂബ്രിഡ്ജാണ് ലോകത്തിലെ ഏറ്റവും വീതിയേറിയ പാലം.

പാലങ്ങളുടെ പേര് സ്ഥലത്തിന്റെ പേരിൽ നിന്നോ, അടുത്തുള്ള പ്രധാനകെട്ടിടത്തിന്റെ പേരിൽ നിന്നോ, പാലത്തിന്റെ നിറത്തിൽ നിന്നോ, സ്ഥലത്തെ പ്രധാനദിവ്യന്റെ പേരിൽ നിന്നോ ഉരുത്തിരിഞ്ഞു വന്നതാണ് - English, Italian, Egyptian, Post Office, Bank, Theater, Alexander Nevsky, Peter The Great, Red, Green, Blue, Yellow എന്നിങ്ങനെപോകുന്നു പാലങ്ങളുടെ പേരുകൾ.

**Draw Bridge** : രണ്ടു പാളികളുള്ള ജനാലയും വാതിലും തുറക്കുന്നതുപോലെ തുറക്കാൻ പറ്റുന്നവയാണ് നീവാ നദിയ്ക്ക് മുകളിലുള്ള പാലങ്ങൾ. ഏപ്രിൽ

മുതൽ നവംബർ വരെയുള്ള മാസങ്ങളിൽ മാത്രമേ ജലഗതാഗതം സാധ്യമാവുകയുള്ളൂ. ആ സമയത്ത് തുറമുഖത്തു നിന്നും ബാൾട്ടിക്ക് കടൽ വരെ കപ്പലുകൾക്ക് വരാനും പോകാനുമായി എല്ലാ ദിവസവും രാത്രി ഒരു നിശ്ചിത സമയത്ത് ഓരോ ബ്രിഡ്ജ് വീതം രണ്ടു പാളികളായി ഉയർത്തിക്കൊടുക്കും. കപ്പൽ കടന്നു പോയാലുടനെബ്രിഡ്ജ് പൂർവ്വ സ്ഥിതി പ്രാപിക്കും. ഏതെങ്കിലും ഒരു പാത ആംബുലൻസ്, ഫയർസർവ്വീസ്, പോലീസ് എന്നിവയ്ക്കു വേണ്ടി തുറന്നു വയ്ക്കുന്നു തരത്തിലാണ് സമയം ക്രമീകരിക്കുക. 22 draw bridges ആണ് ഇത്തരത്തിൽ തുറക്കാൻ പറ്റുന്നവ. ഞങ്ങളുടെ ബോട്ട് എണ്ണിയാലൊടുങ്ങാത്ത അത്രയും പാലങ്ങളുടെ ചുവട്ടിലൂടെ കടന്നുപോയി.

**Flying Dutchman Restaurant:** സെന്റ് പീറ്റേഴ്സ്ബർഗിലെ പ്രസിദ്ധമായ ഭക്ഷണശാലയാണിത്. മൂന്നു പായകളുള്ള ഒരു പഴയ കപ്പലാണിത്. മിറ്റ്നിൻകായ് തുറമുഖത്ത്, പീറ്റർ ആൻഡ് പോൾ കോട്ടയിൽ നിന്നും 700 മീറ്റർ അകലെയാണ് അതിന്റെ സ്ഥാനം. മൂന്നു റെസ്റ്ററന്റുകളാണ് ഈ കപ്പലിലുള്ളത്. വെജിറ്റേറിയൻസിനും, സീ ഫുഡ് പ്രേമികൾക്കും ഇഷ്ടപ്പെടുന്ന വിഭവങ്ങൾ ഇവിടെ കിട്ടും.

എന്താണ് "ഫ്ളയിംഗ് ഡച്ച്മാൻ" ? പ്രേതബാധയുള്ള, കടലിൽ ലക്ഷ്യമില്ലാതെ അലഞ്ഞു നടക്കുന്ന, ഒരിക്കലും തീരമണയാത്ത ഒരു സാങ്കല്പിക നൗകയാണ് ഫ്ളയിംഗ് ഡച്ച്മാൻ. രാത്രിസമയങ്ങളിൽ അഭൗമമായ പ്രകാശം പരത്തിക്കൊണ്ട് കടലിലൂടെ അലഞ്ഞു നടക്കുന്ന ഈ കപ്പൽ പല നാവികരും കണ്ടിട്ടുണ്ടത്രെ. ഈ കപ്പൽ കണ്ടവർക്കെല്ലാം അപകടം പിണഞ്ഞിട്ടുമുണ്ട്.

ഞങ്ങൾ കണ്ടത് വെറുമൊരു റസ്റ്ററന്റ് മാത്രം - അതു കൊണ്ട് പേടിക്കാനില്ല!!

ഞങ്ങളുടെ ബോട്ടിനടുത്തുകൂടി ചെറിയൊരു ബോട്ട് സാമാന്യം നല്ല സ്പീഡിൽ കടന്നു പോയി. അത് വാട്ടർ പോലീസ് ബോട്ട് ആണെന്ന് കരീനപറഞ്ഞു. വെള്ളത്തിലൂടെ സഞ്ചരിക്കുന്നതിനിടയിൽ ഏതെങ്കിലും ബോട്ടിനോ യാത്രക്കാരനോ എന്തെങ്കിലും പ്രതിസന്ധി നേരിട്ടാൽ വാട്ടർ പോലീസ് രക്ഷയ്ക്കെത്തും.

ഒന്നര മണിക്കൂർ സമയത്തെ ജലയാത്രക്കു ശേഷം ഞങ്ങൾ പുറപ്പെട്ട ജെട്ടിയിൽത്തന്നെ തിരിച്ചെത്തി. ഇത്രയും നേരം കരീനNon stop ആയി കമന്ററി പറഞ്ഞു കൊണ്ടിരിക്കുകയായിരുന്നു! ഇപ്പോഴും അവർ മൈക്രോഫോൺ ഉപയോഗിച്ചാണ് സംസാരിച്ചു കൊണ്ടിരുന്നത്. ഞങ്ങൾക്ക് ഇയർഫോണുപയോഗിച്ച് കമന്ററി കേൾക്കാമായിരുന്നു. ചിലരൊക്കെ ഇയർഫോൺ ചെവിയിൽ നിന്നു മാറ്റി ഉറക്കം തൂങ്ങിയിരിക്കുന്നുണ്ടായിരുന്നു.

ഞങ്ങൾ ബസ്സിൽക്കയറി JAI HIND റെസ്റ്ററന്റിലേക്കു പോയി. JAI HIND - FLAVOUR OF INDIA

എന്നാണ് ബോർഡിൽ എഴുതിയിരിക്കുന്നത്. അകത്തു കയറിയപ്പോൾ തമിൾനാട്ടിലെ "സരവണഭവനിലെ"ത്തിയോ എന്നു സംശയം തോന്നി. തിരുപ്പതി ഭഗവാൻ, ശ്രീകൃഷ്ണൻ, മുരുകൻ എന്നിവരുടെ ശിൽപങ്ങൾ, വെങ്കടേശ്വര കല്യാണം എന്നിവയും, ചന്ദനത്തിരിയുടേയും സാമ്പാറിന്റെയും സമ്മിശ്ര ഗന്ധവും അവിടെയുണ്ടായിരുന്നു!!

ഫൈസലും, ജാവേദും കൂടി നടത്തുന്ന ഹോട്ടൽ ബിസിനസ്സാണ്. ചോറ്, സാമ്പാർ, രസം, അച്ചാർ, പപ്പടം, കാബേജ് + കാരറ്റ് തോരൻ, രോട്ടി, കുറുമ

എന്നിവയും ഫിഷ് കറിയുമുണ്ടായിരുന്നു. മധുരത്തിന് റവ കേസരിയും. അന്നത്തെ ഊണ് മിക്കവാറും എല്ലാവരും ആസ്വദിച്ചു. PESTOPAH എന്നാണ് RESTAURANT ന് പകരം റഷ്യൻ ഭാഷയിൽ എഴുതിയിരിക്കുന്നത്.

ഭക്ഷണത്തിനു ശേഷം നഗര പ്രദക്ഷിണം തുടർന്നു. Railing Prospekt ലുടെയാണ് നമ്മളിപ്പോൾ കടന്നു പോകുന്നത് - കരീനപറയുകയാണ്. (മിക്കവരും ഉറങ്ങി) - താഴത്തെ നിലയിൽ ഗവൺമെന്റ് ഓഫീസുകളും, മുകൾ നിലയിൽ വീടുകളുമായി ധാരാളം കെട്ടിടങ്ങൾ. കുക്കിംഗ് ഗ്യാസാണ് ഇലക്ട്രിസിറ്റിയേക്കാൾ ലാഭകരം.

ഞങ്ങൾ പല കൊട്ടാരങ്ങളും, റോഡുകളും, പാലങ്ങളും കണ്ട് മുന്നേറുകയാണ്. അവസാം ബസ്സ് വലിയൊരു പള്ളിയും മുൻപിൽ നിർത്തി. St.Isaac cathedral എന്നായിരുന്നു അതിന്റെ പേര്. എല്ലാവരോടും ബസ്സിൽ നിന്നിറങ്ങാൻ പൊളീനപറഞ്ഞു. ഞങ്ങൾ വീണ്ടും ഇയർഫോണുകൾ ചെവിയിൽ തിരുകി കരീനയുടെ കൂടെ പള്ളിയിലേക്കു നടന്നു.

(തുടരും)


## FORM IV (See Rule 6)

| | | | |
|---|---|---|---|
| 1. | Place of Publication | : | Calicut |
| 2. | Periodicity of Publication | : | Monthly |
| 3. | Printer's Name | : | K. Surendra Rao |
| 4. | Whether Citizen of India | : | Yes |
| 5. | Address | : | Editor, Saraswath Vani, Sooraj Jewellers, Kamath Lane Calicut - 673 001 |
| 6. | Publisher's Name | : | K. Surendra Rao |
| 7. | Editor's Name | : | K. Surendra Rao |
| 8. | Name and address of Individuals who own the news paper and partners or share holders holding more than one percent of the total capital | : | Samyuktha Gowd Saraswath Sabha, C/o. Sooraj Jewellers, Calicut - 673 001 |

I, K. Surendra Rao, hereby declare that the particulars given above are true to the best of my knowledge and belief.

01-03-2021 Sd/-

# കുട്ട്യോളുടെ ലോകം

സൂര്യ അശോക്

## വിത്തിൽ നിന്ന് ചെടി

*(കേന്ദ്ര സാഹിത്യ അക്കാദമി ബാലസാഹിത്യ പുരസ്കാരം നേടിയ കൊങ്കണി കൃതി "ഭുർഗ്യാംലൊ സംസാർ" മലയാളത്തിൽ പരിഭാഷപ്പെടുത്തിയത് ശ്രീമതി പുഷ്പ നവീൻ)*

രൂപ : അമ്മേ, ഈ മരങ്ങളും ചെടികളും മറ്റും എവിടെ നിന്നാണ് ഉണ്ടാകുന്നത്?

അമ്മ : വിത്തു മുളച്ചാണ് ചെടികളുണ്ടാകുന്നത്. കുഞ്ഞു കുഞ്ഞു വിത്തുകളും കുരുക്കളും മറ്റും നീ കണ്ടിട്ടില്ലേ? വിത്തു നട്ടാൽ അത് മുളച്ചു വരും.

**രൂപ : എനിക്കും കാണാൻ പറ്റ്വോ?**

അമ്മ : ഓഹോ! കാണാമല്ലോ. നമുക്കു പയറു നട്ടു നോക്കാം?

രൂപ : ഹായ്, ഹായ്! ഇപ്പോൾ തന്നെ നോക്കാം. ചേട്ടാ, ചേട്ടാ....... അമ്മ പയറ് മുളപ്പിച്ചു കാണിയ്ക്കാൻ പോണുന്ന്. വേഗം വരു!

അമ്മ: പയർ ഇപ്പോൾ തന്നെ മുളയ്ക്കില്ല രൂപാ. ഇപ്പോൾ മുളപ്പിയ്ക്കാൻ വെച്ചാൽ നാളെയോ മറ്റന്നാളോ മുള പൊട്ടിയേക്കും.

രൂപയുടെ വിളികേട്ട് കണ്ണൻ ഓടിയെത്തി. അമ്മ ഒരു സ്ഫടികപ്പാത്രം എടുത്തുവെച്ചു.

അമ്മ : പയർ വിത്ത് ഇതിൽ നട്ടാൽ മുളപൊട്ടുന്നത് നന്നായി കാണാം. കണ്ണാ, നീ ഒരു കാര്യം ചെയ്യണം ഇതിൽ കുറച്ച് മണ്ണു വാരിക്കൊണ്ടുവരണം.

**രൂപ : മണ്ണ് ഞാൻ കൊണ്ടുവരാം.**

**അമ്മ : രണ്ടുപേരും ചേർന്ന് കൊണ്ടു വരൂ.**

രണ്ടുപേരും പുറത്തുപോയി സ്ഫടികപ്പാത്രത്തിൽ കുറച്ച് മണ്ണു കൊണ്ടുവന്നു. അമ്മ അതിൽ നാലഞ്ചു പയർ വിത്തുകളിട്ടു. ഒരു ഈർക്കിൽ കൊണ്ട് മണ്ണിളക്കി പയർവിത്തിനു മുകളിലേയ്ക്കിട്ടു മൂടി. അതിനുശേഷം രൂപയെക്കൊണ്ട് അതിനു മുകളിൽ കുറച്ചു വെള്ളം തളിപ്പിച്ചു.

അമ്മ : ഇനി ഈ പാത്രം ജനാലപ്പടിമേൽ വെയ്ക്കാം. അവിടെ രാവിലെത്തെ വെയിലും കിട്ടും. ഇനി നിങ്ങൾ പോയി കളിച്ചോളൂ.

കുട്ടികൾ രണ്ടുപേരും കളിയ്ക്കാൻ പോയി. കുറച്ചു കഴിഞ്ഞപ്പോൾ രൂപ ഓടി വന്ന് പാത്രത്തിലേയ്ക്ക് നോക്കുന്നതു കണ്ടു.

അമ്മ : രൂപയെന്താ നോക്കുന്നത്? പയറ് ഇന്ന് മുളയ്ക്കില്ല മോളെ. നാളെ നോക്കാം കേട്ടോ?

എന്നിട്ടും അന്ന് പല പ്രാവശ്യം രൂപ വന്ന് പാത്രത്തിൽ ശ്രദ്ധയോടെ നോക്കുന്നത് കണ്ട് അമ്മയ്ക്കും കണ്ണനും ചിരി വന്നു. പിറ്റേന്ന് പതിവിലും നേരത്തെ ഉണർന്ന രൂപ, അടുക്കള ജനാലയ്ക്കൽ വെച്ചിരുന്ന പാത്രത്തിനടുത്തേയ്ക്ക് ഓടി വന്നു.

രൂപ : അമ്മേ, അമ്മേ ഇതിൽ ഒരു ചെറിയ വെളുത്ത പുഴു കാണുന്നു. അതിനെഎടുത്തു കളയാം. അല്ലെങ്കിൽ അത് നമ്മുടെ പയർ തിന്നു കളയും.

അമ്മ : എവിടെ? നോക്കട്ടെ. ഇതു പുഴുവല്ല മോളേ, ഇത് പയറിന്റെ മുളയാണ്. അത് കുറച്ചുകൂടി വലുതാകട്ടെ. അപ്പോൾ നിനക്ക് നന്നായി കാണാൻ പറ്റും.

രൂപ വേഗം കണ്ണനെവിളിച്ച് മുള വന്നത് കാണിച്ചു കൊടുത്തു.

അമ്മ : മുള വലുതായോ, വലുതായോ എന്ന് ഇടക്കിടെ വന്നു നോക്കിയിട്ടു കാര്യമില്ല. ഇനി നാളെ വന്നു നോക്കാം, എന്താ?

പിറ്റേ ദിവസം ആ മുള ഒന്നു കൂടി വലുതായി. മണ്ണുനീക്കി മേൽപ്പോട്ടു വന്നു. കൂടാതെ രണ്ടു മൂന്നു പയർ കൂടി മുളച്ചു വന്നിരിയ്ക്കുന്നതു കണ്ടു.

കണ്ണൻ : അമ്മേ, ഈ പയറിനു നനച്ചു കൊടുക്കണ്ടേ?

അമ്മ : ഇന്നു വേണ്ട. നോക്കു മണ്ണിൽ ഈർപ്പമുണ്ട്. വെള്ളം കൂടിപ്പോയാൽ പയർവിത്ത് ചീഞ്ഞു പോകും. രണ്ടു ദിവസം കഴിയട്ടെ. വേണമെങ്കിൽ ഒഴിയ്ക്കാം.

രണ്ടു ദിവസം കഴിഞ്ഞപ്പോൾ പൊട്ടി വന്ന മുളമേൽ പയറിന്റെ വെളുത്ത പരിപ്പുകളും കാണാറായി. താഴെ മണ്ണിലും വെളുത്ത നിറത്തിൽ എന്തോ കണ്ടു.

രൂപ : അമ്മേ, പയറിനടിയിലും മുള വരുന്നുണ്ടല്ലോ.

അമ്മ : അത് വേരാണ് മോളേ. അത് താഴേയ്ക്ക് പടർന്നു പോകുന്നത് കണ്ടില്ലേ?

കണ്ണൻ : അമ്മേ, ഇതിന്റെ മുള മുകളിലേയ്ക്കു വളരുന്നു. വേരെന്തിനാണ് താഴെയ്ക്കു വളരുന്നത്? വേരിന് മുകളിലേയ്ക്ക് പോകാൻ പാടില്ലെന്ന് അതിനെങ്ങനെഅറിയാം?

അമ്മ : മുളയ്ക്കു വളരുന്നതിന് വെയിൽ വേണം. പ്രകാശത്തിന്റെ ദിശ നോക്കിയേ അത് വളരൂ. ഈ പാത്രം ഒന്നു ചരിച്ചുവെച്ചാൽ ചരിഞ്ഞു കിടക്കുന്ന ഈ മുള നാളെ സൂര്യനെനോക്കി ആ ദിശയിലേയ്ക്കു വളരും. വേരാണ് ചെടിയ്ക്കാവശ്യമായ ഭക്ഷണം അന്വേഷിച്ചു കൊണ്ടു വരുന്നത്. മണ്ണിൽ നിന്നാണ് അവയ്ക്കു ഭക്ഷണം കിട്ടുന്നത്. അതിനാൽ വേരുകൾ എന്നും ഭക്ഷണം അന്വേഷിച്ച് പ്രകാശത്തിനെതിരെ മണ്ണിൽ പടർന്നു നടക്കും.

രൂപ : നമ്മളീ മണ്ണിൽ ഭക്ഷണമൊന്നും ഇട്ടിരുന്നില്ലല്ലോ?

കണ്ണൻ : ഹാ....ഹാ......, മണ്ണിൽ ഇഡ്ഢലി, ദോശ ഇവയൊക്കെ ഇടണമായിരുന്നു എന്നാണോ നീ പറയുന്നത്? ചെടികൾക്ക് ഭക്ഷണം എന്നു വെച്ചാൽ വളമാണ്. വളം മണ്ണിൽ തന്നെയുണ്ട്, അല്ലേ, അമ്മേ?

അമ്മ : അതെ, വളം കുറച്ച് മണ്ണിലുണ്ടാകും. അത് തീരുന്നതിനനുസരിച്ച് നമ്മൾ ഇട്ടു കൊടുക്കണം. ചാണകം, ചാരം, എല്ലുപൊടി, പച്ചിലവളം ഇവയൊക്കെയാണ് വളങ്ങൾ. രൂപ, ഇന്ന് കുറച്ച് വെള്ളം തളിച്ച് കൊടുക്കൂ. മണ്ണ് ഉണങ്ങിയിരിയ്ക്കുന്നത് കണ്ടില്ലേ?

ഏഴെട്ട് ദിവസം കഴിഞ്ഞപ്പോൾ ഓരോ പയർ ചെടിയിലും ഈരണ്ട് ഇലകളും തളിർത്തു വന്നു.

അമ്മ : രൂപ കണ്ടോ, ചെടികൾ എങ്ങനെമുളച്ചു വലുതാകുന്നു എന്ന്? ഇവ ഇനിയും വലുതായി വള്ളികളായി പടരും. അവയിൽ നീല നിറത്തിൽ പൂക്കളുണ്ടാകും. അവയിൽ നിന്ന് പയറുമുണ്ടാകും. പയറിൽ വിത്തുകളുണ്ടാകും.

രൂപ : അമ്മേ, അപ്പോഴീ തെങ്ങും മാവും മറ്റും എന്തിൽ നിന്നാണ് ഉണ്ടാകുന്നത്? അവയുടെ വിത്ത് ഏതാണ്?

കണ്ണൻ : അതെനിക്കറിയാം. തേങ്ങയിൽ നിന്ന് തെങ്ങുണ്ടാകും. മാങ്ങയിലെ മാങ്ങാണ്ടി നട്ടാൽ മാവും മുളയ്ക്കും.

അമ്മ : ശരിയാണ്. ചക്കക്കുരു നട്ടാൽ പ്ലാവും അടയ്ക്കയിൽ നിന്ന് കവുങ്ങും വളരും. ചില ചെടികളിൽ കിഴങ്ങാണ് നടേണ്ടത്. ചേമ്പ്, ഉരുളക്കിഴങ്ങ്, ചേന, കൂർക്ക ഇവ അങ്ങനെയുള്ളവയാണ്. ചില ചെടികളുടെ വിത്ത് വളരെ ചെറുതായിരിക്കും. തുളസിയുടെ വിത്ത് അതിന്റെ ഉണങ്ങിയ കതിരിലുള്ള ചെറുമണികളാണ്. അത് ഞാൻ നിങ്ങളെ കാണിച്ചു തരാം. അതുപോലെ കടുക്, എള്ള്, ജീരകം, ഉലുവ എന്നിവയെല്ലാം ചെറിയ ഇനം വിത്തുകളാണ്.

കണ്ണൻ : തേങ്ങ വലുതാണല്ലോ?

അമ്മ : അതെയതെ. നിങ്ങൾ കളിയ്ക്കാനെടുക്കുന്ന മഞ്ചാടിക്കുരുവില്ലേ, അതും ഒരു തരം വിത്താണ്.

കണ്ണൻ : ചില ചെടികൾ ചെറുത്, ചിലവ വളരെ വലുത്, ചിലത് വള്ളികളായി പടരുന്നത്, അല്ലേ, അമ്മേ?

അമ്മ : അതെയതെ. മത്തൻ, കുമ്പളം, പയർ, അമരപ്പയർ, പാവയ്ക്ക, പടവലങ്ങ, പീച്ചിങ്ങ ഇവയെല്ലാം വള്ളികളിലാണ് ഉണ്ടാകുന്നത്. ചിലവയുടെ ഫലങ്ങൾ വലുതായിരിയ്ക്കും. ചിലവയുടേത് ചെറുതായിരിയ്ക്കും. ചില ഫലങ്ങളുടെ കുരുക്കൾ കളഞ്ഞാണ് നമ്മൾ കഴിയ്ക്കുന്നത്. മാങ്ങ, ആത്ത, ചക്ക, ഈന്തപ്പഴം, ഓറഞ്ച് എന്നിവ അതിൽ പെടും, ചിലവയുടെ കുരുക്കളാണ് നാം ഭക്ഷിക്കുന്നത്. കശുവണ്ടി, തുവര, മുതിര, ചെറുപയർ, അമര ഇവയെല്ലാം കുരുക്കളാണ്. അഥവാ വിത്തുകളാണ്. നെല്ലും ഒരു വിത്താണ്.

കണ്ണൻ : കൈതച്ചക്കയ്ക്ക് കുരുവില്ല. അതെന്താ? അതിന്റെ തൈ ഏതിൽ നിന്നാണ് കിളിർത്തു വരുന്നത്?

അമ്മ : അതിന്റെ തൈകൾ മാതൃസസ്യത്തിന്റെ വേരുകളിൽ നിന്ന് പൊട്ടിവരുന്നതാണ്. അതല്ലെങ്കിൽ കൈതച്ചക്കയുടെ തുഞ്ചത്തുള്ള മുള്ളുകളുള്ള ആ മുകുടത്തിന്റെ ഭാഗം എടുത്തും നടാം. വാഴയുടെ കട ഭാഗത്തു നിന്നും വാഴത്തൈകൾ പൊട്ടിവന്ന് പുതിയ വാഴയുണ്ടാകുന്നു. ചില ചെടികളുടെ ചില്ലകൾ വെട്ടി നട്ടാണ് പുതിയ തൈകളുണ്ടാക്കുന്നത്. ഇങ്ങനെവിവിധ ഇനം ചെടികൾ വിവിധ രീതിയിൽ നട്ടു വളർത്തി മനുഷ്യരായ നമുക്കും മൃഗങ്ങൾ, പക്ഷികൾ, ഉറുമ്പ്, മറ്റ് പ്രാണികൾ തുടങ്ങിയ ജന്തു ജാലങ്ങൾക്കും ഭക്ഷ്യവസ്തുക്കൾ നൽകിക്കൊണ്ടേയിരിക്കുന്നു.

രൂപ : അമ്മേ, ഈ പയറുനടൽ പരിപാടി നല്ല രസമുള്ളതായിരുന്നു.

കണ്ണൻ : ശരിയാ, എന്തൊക്കെ കാര്യങ്ങൾ നമുക്കു മനസ്സിലാക്കാൻ സാധിച്ചു!

# വാസ്തുവിദ്യാസോപാനം

## 1 - പരിണാമപ്പെട്ടുണ്ടായ അറിവ്

ഡോ. ബാലഗോപാൽ ടി.എസ്. പ്രഭു

(തുടർച്ച)

**1.4 അതിർത്തികളില്ലാത്ത അറിവ്**

വാസ്തുവിദ്യ ഭാരതീയ സംസ്കാരത്തിന്റെ പ്രതീകമായി ഘോഷിക്കപ്പെടുമ്പോൾ അത് സങ്കുചിതമായ ദേശീയതയായി കാണരുത്. ലോകത്തിന്റെ പലഭാഗത്തും ഇതിനു സമാനമായോ കൂടുതൽ പുഷ്ടിപ്പെട്ടതോ ആയ നിർമാണവിദ്യ നിലനിന്നിരിക്കണം എന്നു ചരിത്രപഠനം കാണിക്കുന്നു. പക്ഷെ ഈ അറിവ് ഗ്രന്ഥങ്ങളിലൂടേയും ശിൽപികളിലൂടേയും സ്മാരകങ്ങളിലൂടേയും അനുസ്യൂതമായി നിലനിന്നിട്ടുള്ളത് ഭാരതത്തിൽ മാത്രമാണ്. മറ്റിടങ്ങളിൽ പ്രകൃതിക്ഷോഭങ്ങളാലും, യുദ്ധങ്ങളാലും, സാംസ്കാരിക മുന്നേറ്റങ്ങളാലും പാരമ്പര്യത്തിന്റെ തായ്‌വേരുകൾ പിഴുതെറിയപ്പെട്ടപ്പോൾ അത് നശിക്കാതെ അവശേഷിച്ചിട്ടുള്ള രാജ്യങ്ങളിലൊന്ന് ഇന്ത്യയാണ്. അതുകൊണ്ടുതന്നെ സംസ്കാരത്തിന്റെ പരിച്ഛേദമെന്ന് ലെത്താബി എന്ന ചരിത്രകാരൻ വിശേഷിപ്പിച്ചിട്ടുള്ള വാസ്തുവിദ്യയിലേക്കു ചുഴിഞ്ഞിറങ്ങാൻ പറ്റിയ സ്ഥലവും ഇന്ത്യതന്നെ. ലോകമെങ്ങുമുള്ള വാസ്തുശിൽപികളും എഞ്ചിനീയർമാരും ഇക്കാര്യത്തിൽ ഇന്ത്യയെ ഉറ്റുനോക്കുന്നതും ഇതുകൊണ്ടുതന്നെയാണ്. ആധുനിക സാങ്കേതികവിദ്യ വികസിത രാജ്യങ്ങളിൽനിന്നും ഭാരതത്തിൽ വന്നതുപോലെ പൗരാണിക വാസ്തുവിദ്യ ഭാരതത്തിൽനിന്ന് വികസിത രാജ്യങ്ങളിൽ എത്തിച്ചേർന്നാൽ അത്ഭുതപ്പെടേണ്ടതില്ല.

**1.5 ഇതൊരു സത്യാന്വേഷണം**

വാസ്തുവിദ്യ തൊഴിലായി കൊണ്ടുനടക്കുന്നവർ പലതരക്കാരുണ്ട്; മറ്റെല്ലാ തൊഴിൽരംഗത്തിലുമെന്നപോലെ. പല പശ്ചാത്തലത്തിൽനിന്നും വരുന്നവരുണ്ട്. ജ്യോതിഷികൾ, എഞ്ചിനീയർമാർ, ആർക്കിടെക്ടുകൾ, സംസ്കൃത പണ്ഡിതർ, താന്ത്രികർ, വേദവിജ്ഞാനികൾ, ചരിത്രകാരന്മാർ, ശിൽപികൾ, ചിത്രകാരന്മാർ എന്നിങ്ങനെ. ലോകത്തിലെ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം വാസ്തുവിദ്യയിലൂടെ നേടാം എന്നു ചിലർ; ഭൂകമ്പത്തിൽ വാസ്തു അനുസരിച്ച് പണിത കെട്ടിടങ്ങൾമാത്രം നശിച്ചില്ലെന്നു വാദിക്കുന്നവർ; ഇന്ത്യയിലെ കുഴപ്പങ്ങൾക്കെല്ലാം കാരണം പാർലമെന്റ് കെട്ടിടത്തിന്റെ വൃത്താകൃതിയെന്നു ആണയിടുന്ന പണ്ഡിതർ; മുറികളുടെ സ്ഥാനവും അളവുകളും നിങ്ങളുടെ ജീവിതത്തിൽ ശുഭാശുഭങ്ങൾ തീരുമാനിക്കുമെന്നു ഉറച്ചു വിശ്വസിക്കുന്നവർ. നേരെമറിച്ച് വാസ്തുവിദ്യ എന്നത് ശനി തട്ടിപ്പാണെന്ന് ഉറച്ചു വിശ്വസിക്കുന്നവരുമുണ്ട്. അത് അന്ധവിശ്വാസമാണെന്ന് പ്രസംഗിച്ചു നടക്കുന്നവരും വിരളമല്ല. അറിവിനോടുള്ള അവഹേളനമാണിതെന്ന് പറയാൻ മടിയില്ലാത്തവരിൽ സാങ്കേതിക വിദഗ്ധരും പെടും. വാസ്തുവിദ്യയെക്കുറിച്ചുള്ള രണ്ട് വ്യത്യസ്ത അഭിപ്രായങ്ങളാണിവ പ്രതിനിധാനം ചെയ്യുന്നത്. സത്യം എവിടെയാവാം? ഈ അന്വേഷണം തുടങ്ങേണ്ടത് വാസ്തുവിദ്യ മനസ്സിലാക്കിയതിനുശേഷം പോരെ?

**1.6 സമന്വയത്തിന്റെ ശാസ്ത്രം**

ആരെ ഉദ്ദേശിച്ചാണ് വാസ്തുവിദ്യയെപറ്റി എഴുതുക എന്ന

ചോദ്യത്തിന് എനിക്കുത്തരമില്ല. കെട്ടിടനിർമ്മാണത്തെപറ്റിയുള്ള അറിവാകയാൽ ഇത് എഞ്ചിനീയറിംഗാണ്. സ്ഥല വിന്യാസത്തെ പ്രതിപാദിക്കുന്നതിനാൽ ഇത് ആർക്കിറ്റക്ചറുമാണ് വീടുകളെ പറ്റിയുള്ളതായതുകൊണ്ട് ഇത് സാമൂഹ്യ ശാസ്ത്രജ്ഞർക്ക് താൽപര്യമുള്ള വിഷയമാകുന്നു. ക്ഷേത്രങ്ങളുടെ പ്രാധാന്യം കൊണ്ട് ഇത് ആത്മീയത ഉൾക്കൊള്ളുന്ന തന്ത്രവിദ്യയാണ്. ചിത്രം, ശില്പം ഇവയുടെ പ്രാമുഖ്യം കൊണ്ട് സൗന്ദര്യശാസ്ത്രത്തിൽപ്പെടുത്താം. പൗരാണികത്വം കൊണ്ട് ഇത്, ഇന്തോളജിയിൽപ്പെടും; ഗ്രന്ഥബാഹുല്യം കൊണ്ട് സംസ്കൃത ഭാഷാവിഭാഗത്തിലേതാവും ഈ വിഷയം. ചരിത്രപരമായ പഠനത്തിലുള്ള ഊന്നൽകൊണ്ട് ചരിത്രവിഭാഗമായി. സ്മാരകങ്ങളുടെ പഠനങ്ങൾ കൊണ്ടിത് പുരാവസ്തു പഠനത്തിൽപ്പെടും. ചുരുക്കത്തിൽ വാസ്തുവിദ്യ ഇന്ന് ഒരു പ്രത്യേക കൂട്ടർക്കുള്ള ഒരു പഠനവിഷയമായി വിശേഷിപ്പിക്കാൻ പ്രയാസമാണ്. ഓരോരുത്തർക്കും ഇതിൽ പങ്കുണ്ട്; പ്രസക്തിയും.

**1.7 അതിർത്തികൾ തിരിച്ച അറിവ്**

അറിവിനെപല അറകളിലാക്കി സൂക്ഷിക്കുന്ന സ്വഭാവം ആധുനികതയുടെ ഒരു മുഖമുദ്രയാണ്. ഓരോ വിജ്ഞാനശാഖയ്ക്കും പ്രത്യേക പേരു നല്കി, അതിൽനിന്ന് മറ്റുള്ളവരെയെല്ലാം ഒഴിച്ചു നിർത്തി അതിന്റെ തനിമ കാത്തു സൂക്ഷിക്കുന്ന ത്വര ഒരളവു വരെ വിജ്ഞാനവൈദഗ്ദ്ധതയുടെ വളർച്ചയ്ക്ക് ഉപകരിക്കാം; പക്ഷെ അത് അന്ധമായ തൊഴിൽ സ്നേഹത്തിനാണ് വഴിയൊരുക്കുന്നത്. ആയുർവ്വേദ വിദ്യാർത്ഥികളെ സർജറിയുടെ സങ്കേതങ്ങൾ പഠിപ്പിക്കുവാൻ ആധുനിക ഭിഷഗ്വരർക്കുള്ള എതിർപ്പ്, മുന്നോട്ടുനോക്കുന്ന ആയുർവേദ വിദ്യാഭ്യാസത്തിന് തടസ്സമേ സൃഷ്ടിക്കൂ! ഇതുപോലെയാണ് വാസ്തുവിദ്യയുടെ കാര്യവും. കെട്ടിടത്തെ സംബന്ധിക്കുന്നതെല്ലാം നിയമപ്രകാരം തങ്ങൾക്കുമാത്രം ചെയ്യാവുന്ന ഒരു വിശുദ്ധ കർമ്മമാണെന്ന് വിശ്വസിക്കുന്ന എഞ്ചിനിയർമാരും ആർക്കിടെക്റ്റുകളും വീടിന്റെ ആകൃതിയിലും അളവിലും സ്ഥലവിന്യാസ ത്തിലും പാരമ്പര്യമായ രീതികളുണ്ടെന്നു പറയുമ്പോൾ അത് എന്തെന്ന് മനസ്സിലാക്കാൻ ശ്രമിക്കാതെ ഇതെല്ലാം അന്ധവിശ്വാസമാണെന്ന് ശഠിച്ചാൽ എന്തു ചെയ്യും? ഇന്ത്യയെപ്പോലെ അവികസിതമായ ഒരു രാജ്യത്തെ, പരമ്പരാഗതരീതികൾ ശക്തമായി നിലയുറപ്പിച്ചിരിക്കുന്ന ഒരു മേഖലയിൽ, അതു പാടെ അവഗണിച്ച്, ആധുനികത സ്ഥാപിക്കലല്ല വിദ്യാഭ്യാസ ആസൂത്രണത്തിൽ വേണ്ടത്, നേരെമറിച്ച് പരമ്പരാഗതമായ കർമചാതുര്യം ബലപ്പെടുത്തി അത് ആധുനികതയുമായി സമന്വയിപ്പിക്കുകയാണ്. ഇതിനു മുന്നോട്ടു വരേണ്ടതാവട്ടെ ആധുനിക വിദ്യാഭ്യാസം കിട്ടിയവരുമാണ്.

വാസ്തുവിദ്യയുടെ വികാസത്തിൽ പരമ്പരാഗത ശില്പികളും ആചാര്യന്മാരും സർവ്വദാ സഹകരിക്കുന്നു എന്ന് പറയാനാവില്ല. തങ്ങളുടെ അറിവ് രഹസ്യമായി സൂക്ഷിക്കാനുള്ള പ്രവണതയാണ് പാരമ്പര്യ രീതിയിലുള്ളത്. ആധുനിക വിദ്യാഭ്യാസത്തിന്റെ ആധാരമായ തുറന്ന വിശകലനത്തിനോ, ഗവേഷണത്തിനോ, അന്വേഷണത്തിനോ, ഇവിടെ പ്രാധാന്യമില്ല എന്ന നിലപാടാണ് പലരും സ്വീകരിച്ചിരിക്കുന്നത്. സംസ്കൃതം പഠിക്കാത്തവർക്ക് വാസ്തുവിദ്യയിൽ എന്തു കാര്യം? ദാർശനികമായ വിശ്വാസങ്ങൾ ഇല്ലാതെ ഇതെങ്ങിനെ തലനാരിഴകീറി മനസ്സിലാക്കാം? പൗരാണിക കാലത്തെ മുനിമാർ തന്ന അറിവ് എങ്ങനെഗവേഷണം ചെയ്ത്

തീരുമാനിക്കാം? എന്നിങ്ങനെയെല്ലാം ന്യായം പറഞ്ഞ് കുടത്തിലെ വിളക്കാക്കി ഈ അറിവിനെസൂക്ഷിക്കാൻ ശ്രമിക്കുന്നവരും കുറവല്ല എന്നു പറയട്ടെ.

**1.8 വാസ്തുവിദ്യാസാക്ഷരത എല്ലാവർക്കും**

വളരെ ലളിതമായി ചിന്തിച്ചാൽ വാസ്തുവിദ്യയോടുള്ള നമ്മുടെ വീക്ഷണം, പ്രാഥമികാവശ്യങ്ങളായ ഭക്ഷണത്തോടും വസ്ത്രത്തോടും ഉള്ളതുപോലെയായിരിക്കണം എന്നു തോന്നുന്നു. ഭക്ഷണത്തിന്റെ പോഷകമൂല്യവും രുചിയും കർഷകനും പാചകക്കാരനും കഴിക്കുന്നവനും എല്ലാം അറിയേണ്ടതുപോലെ; വസ്ത്രധാരണത്തിന്റെ കാര്യം നെയ്തുകാരനും തുന്നൽക്കാരനും ധരിക്കുന്നവനും അറിയേണ്ടതുപോലെ; വീടിനെക്കുറിച്ചും കെട്ടിടങ്ങളെക്കുറിച്ചും സാമാന്യമായ അറിവ് അതുമായി ബന്ധപ്പെട്ടവർക്കും ഉണ്ടാകണം. അതു ഡിസൈൻ ചെയ്യുന്നവർക്കും, നിർമ്മിക്കുന്നവർക്കും മാത്രം ഉണ്ടായാൽ പോര. ഒരു രാജ്യത്തെ വാസ്തുവിദ്യ തദ്ദേശീയമായ കാലാവസ്ഥ, ദ്രവ്യങ്ങൾ, സാങ്കേതിക കഴിവ്, സാമൂഹ്യരീതികൾ, സാംസ്ക്കാരിക പശ്ചാത്തലം എന്നിങ്ങനെഅനേകം ഘടകങ്ങളാൽ രൂപപ്പെടുന്നതാണെന്ന് ബാനിസ്റ്റർ ബ്ലച്ചർ എന്ന ഗ്രന്ഥകർത്താവ് ആധികാരികമായി സ്ഥാപിച്ചിട്ടുണ്ട്. ഇത് ആർക്കിടെക്ച്ചർ കോളേജുകളിൽ വേദം പോലെ പഠിപ്പിക്കപ്പെടുന്നുമുണ്ട്. എന്നിട്ടും പാരമ്പര്യത്തെ തള്ളിപ്പറയുന്ന പ്രവണത സത്യവിരുദ്ധമാണ്.

**1.9 സാങ്കേതികക്ക് മുൻതൂക്കം**

ആധുനിക സാങ്കേതിക വിദ്യയുടെ വികസനത്തിൽ ചരിത്രകാരന്മാരുടെയും സാമൂഹ്യശാസ്ത്രജ്ഞരുടെയും ഗണിതജ്ഞരുടെയും ഭൗതിക ശാസ്ത്രജ്ഞരുടെയും എല്ലാം നേട്ടങ്ങളുള്ളതുപോലെ തന്നെ പാരമ്പര്യ വാസ്തുവിദ്യയിലും എല്ലാ വിജ്ഞാനശാഖകളിൽനിന്നും സംഭാവനകളുണ്ടായിട്ടുണ്ട്. അവയിൽ പ്രവർത്തിക്കുന്നവർക്കെല്ലാം ഈ വിദ്യ പ്രസക്തവുമാണ്. എങ്കിലും അന്ത്യവിശകലനത്തിൽ ഒരു പ്രയുക്തകലാ സൃഷ്ടിയായി കാണണം, വാസ്തുവിദ്യയെ. അവിടെയാണ് സൃഷ്ടിയുടെ സാങ്കേതികത പ്രത്യക്ഷപ്പെടുന്നത്. വനവാസത്തിനു പുറപ്പെട്ട ദാശരഥി രാമൻ പഞ്ചവടിയിൽ പാർക്കാനുദ്ദേശിച്ച് ലക്ഷ്മണകുമാരനോട് ഒരു പാർപ്പിടം കെട്ടാൻ ആവശ്യപ്പെട്ടപ്പോൾ, (വാൽമീകി രാമായണം, ആരണ്യകാണ്ഡം സർഗം 15) സംശയലേശമെന്യേ ഉറപ്പുള്ള കമ്പുകളും വള്ളികളും ഇലകളും കൊണ്ട് പർണശാല തീർത്തു രാമാനുജൻ. ഈ ഹർമ്യത്തിന്റെ രൂപഭാവങ്ങൾ കണ്ടു തൃപ്തനായി, ലക്ഷ്മണനെകെട്ടിപ്പിടിച്ച് അനുമോദിക്കുന്നുണ്ട് ശ്രീരാമൻ. ഇന്ന് സാങ്കേതിക വിദ്യാലയങ്ങളിൽ നിന്നും പുറത്തുവരുന്ന എത്രപേർക്ക് ഒരു പർണശാല കെട്ടുന്നതിനുള്ള അറിവുണ്ടാകും? ദാശരഥികളുടെ പഠനത്തിൽ വാസ്തുവിദ്യ നിശ്ചയമായും കൊള്ളിച്ചിരിക്കണം ഗുരുദേവനായ വസിഷ്ഠൻ. തന്നെ ശിഷ്യനാക്കി സ്വീകരിക്കണമെന്നപേക്ഷിച്ച കാശ്യപനോട് വിശ്വാമിത്രൻ ഗുരുലക്ഷണത്തെപറ്റി പറയുന്ന ഒരു ഭാഗമുണ്ട് വിശ്വാമിത്രസംഹിതയിൽ. ഗുരു ചതുർദശവിദ്യകൾ (4 വേദങ്ങൾ, 4 ഉപവേദങ്ങൾ, 6 വേദാംഗങ്ങൾ) പഠിച്ചിരിക്കണം കൂടാതെ വാസ്തുവിദ്യയും എന്നാണീ ഉപദേശം. വേദങ്ങളുടെ സത്താണ് വാസ്തുവിദ്യ എന്ന്, The Hindu Temple എന്ന ബൃഹദ്ഗ്രന്ഥം തയ്യാറാക്കിയ പെൻസിൽവാനിയ യൂണിവേഴ്സിറ്റിയിലെ കലാവിഭാഗം പ്രൊഫസർ സ്റ്റെല്ലാ ക്രാംറിഷ് പ്രസ്താവിക്കുന്നു. ഇത് എനിക്കും, നിങ്ങൾക്കും എല്ലാവർക്കും വേണ്ട വിജ്ഞാനസമ്പത്താണ്.

# ആര്യൻമാർ അഥവാ സാരസ്വത ബ്രാഹ്മണരുടെ പൂർവ്വികർ

- ബസ്തി പുണ്ഡലീക ഷേണായി

(വിവ : ബി. വസന്ത ഷേണായി)

(തുടർച്ച)

വേദങ്ങളുടെ ആറ് അംഗങ്ങളിലൊന്നായ കൽപശാസ്ത്രത്തിൽ അതായത് വൈദിക യജ്ഞങ്ങളുടെ വിധി-വിധാനങ്ങൾ വിവരിക്കുന്ന ശ്രൗതം, ഗൃഹ്യസൂത്രം എന്നിവയിൽ ദ്വിജരും രഥകാരന്മാരും ആചരിക്കേണ്ടതായ നിത്യനൈമിത്തിക യജ്ഞകർമ്മങ്ങളെക്കുറിച്ച് പ്രതിപാദിച്ചിരിക്കുന്നു. (ഈ സൂത്ര ഗ്രന്ഥങ്ങൾ ഇപ്പോഴും ലഭ്യമായതിനാൽ താൽപര്യമുള്ളവർക്ക് അതു സമ്പാദിച്ച് കൂടുതൽ മനസ്സിലാക്കാം. ബാലഗംഗാധര തിലകൻ സ്ഥാപിച്ച **വൈദിക സംശോധനമണ്ഡലം,** പൂനയിൽ സ്ഥിതി ചെയ്യുന്നു). (ആ സ്ഥാപനത്തിൽ പ്രവർത്തിക്കുന്ന പണ്ഡിതൻമാർ വളരെ പരിശ്രമിച്ച് എല്ലാ ശ്രൗതസൂത്രങ്ങളെയും സമാഹരിച്ച് **ശ്രൗത കോശ**മെന്ന ബൃഹത്തായ ഗ്രന്ഥം മൂന്നു ഭാഗങ്ങളിലായി പ്രകാശനം ചെയ്യുന്ന ഉദ്യമത്തിലാണ്. അവയുടെ രണ്ടു ഭാഗങ്ങൾ തയ്യാറായിക്കഴിഞ്ഞു. ഇംഗ്ലീഷ് വിവരണത്തോടെയുള്ള രണ്ട് ഭാഗങ്ങളുടെ വില 175 രൂപയാണ്)

ശ്രൗത സൂത്രങ്ങളുടെയും വേദങ്ങളുടെ ഗദ്യഭാഗങ്ങളായ ബ്രാഹ്മണ ഗ്രന്ഥങ്ങളുടെയും അദ്ധ്യയനത്തിൽ നിന്ന് മനസ്സിലാകുന്നത് സാരസ്വത ബ്രാഹ്മണരിൽ പൂർവ്വികരായ എല്ലാ ആര്യ ഋഷികളും മാംസാഹാരികളായിരുന്നു എന്നാണ്. അതിനാൽ പൊതുവെ സാരസ്വത ബ്രാഹ്മണർ മാംസാഹാരവും മൽസ്യാഹാരവും പൂർണ്ണമായി ത്യജിച്ചിട്ടുണ്ടെങ്കിലും അവരിൽ ചെറിയ ഒരു വിഭാഗം ഇപ്പോഴും മൽസ്യാഹാരം കഴിച്ച് പഴയ പാരമ്പര്യം നിലനിർത്തുകയാണെന്ന് മനസ്സിലാക്കാം.

വേദങ്ങളാണ് ആര്യൻമാരുടെ ഏറ്റവും പുരാതനമായ ധാർമ്മിക-സാമൂഹിക സ്ഥിതി വിവരിക്കുന്ന ഗ്രന്ഥങ്ങൾ പുരാണ-മതവാദികളായ ഭാരതീയ സംസ്കൃത പണ്ഡിതൻമാർ അതു പോലെ ധർമ്മപ്രചാരകരായ മഠാധിപതിമാർ എന്നിവർ വേദത്തെ അനാദിയെന്നും അപൗരുഷേയങ്ങളെന്നും പറയുന്നു. എന്നു പറഞ്ഞാൽ അവയുടെ കാലത്തെ (=ആദി) നിർണ്ണയിക്കാനാവില്ലെന്നും അവ ഏതെങ്കിലും ഒരു വ്യക്തിയാൽ രചിക്കപ്പെട്ടവയല്ലെന്നും കരുതുന്നു. അവ ദൈവത്തിൽ നിന്ന് തന്നെ മനുഷ്യർക്ക് സിദ്ധിച്ചുവെന്ന് വിശ്വസിക്കുന്നു. വേദങ്ങളുടെ ഭാഷ്യങ്ങളും വിമർശനങ്ങളും തുടങ്ങുന്നത് തന്നെ **യസ്യനിശ്വസിതം വേദാ യോ വേദാൻ ജഗതേഖിലാൻ പ്രദദം തമഹം വന്ദേ പരമാത്മാനമവ്യയം** എന്ന് പറഞ്ഞിട്ടാണ് അതായത് **വേദങ്ങൾ ആരുടെ ശ്വാസമോ, ആര് സകല വേദങ്ങളും ലോകത്തിന് ദൃശ്യമാക്കിയോ അങ്ങനെയുള്ള അവ്യയനായ പരമാത്മാവിനെവന്ദിക്കുന്നു** എന്നും മറ്റു ചിലർ **പരമ ഭക്തരും പരിശുദ്ധാത്മാക്കളും ആയ ചില ഋഷികളുടെ ഹൃദയത്തിൽ പരമാത്മാവ് വേദ മന്ത്രങ്ങളെ പ്രകടിപ്പിച്ചു** എന്ന് പറയുന്നു. വേറെ ചിലർ **പവിത്രാത്മാക്കളായ ഋഷികൾ തങ്ങളുടെ യോഗ ബലം കൊണ്ട് വേദ മന്ത്രങ്ങൾ ദർശിച്ചു** എന്നും പറയുന്നു. വേദമന്ത്രങ്ങൾ ദർശിച്ച ഋഷികളുടെ പേര് അവയുടെ കൂടെ പ്രസ്താവിക്കുന്നു. അവരുടെ അഭിപ്രായത്തിൽ ആ ഋഷികൾ മന്ത്രദ്രഷ്ടാക്കളാണ്, നിർമാതാ

ക്കളല്ല. എന്നാൽ നൈയായികർ ആ മന്ത്രങ്ങളുടെ നിർമാതാക്കൾ ആരെന്നത് ജനങ്ങൾ മറന്നതിനാൽ, അതായത് പരമ്പരയായുള്ള സമ്പ്രദായം മാറിയത് കൊണ്ട്, ആ മന്ത്രങ്ങൾക്ക് അപൗരുഷേയത്വം പ്രാപ്തമായതാണെന്നും നൈയായികർ അഭിപ്രായപ്പെടുന്നു. അതുപോലെ ആ മന്ത്രങ്ങൾ മനഃപ്പാഠമാക്കി സംരക്ഷിച്ചു വന്ന ഋഷികളുടെ പേര് മന്ത്രങ്ങളുടെ കൂടെ ചേർക്കപ്പെട്ടു എന്ന് അവർ കരുതുന്നു.

എന്തായാലും സിന്ധുനദീ തീരത്തു നടത്തിയ ഉത്ഖനനം മൂലം വെളിച്ചത്ത് വന്ന മുദ്രകളിൽ നിന്ന് മനസ്സിലാകുന്നത് വേദമന്ത്രങ്ങളെക്കുറിച്ച് പുരാണമതവാദികളായ പണ്ഡിതൻമാരിലും, പാശ്ചാത്യ വിദ്വാൻമാരിലുമുണ്ടായ അഭിപ്രായങ്ങളെ പൂർണ്ണമായി മാറ്റം വരുത്തേണ്ട സമയമായിരിക്കുന്നുവെന്നാണ്. എന്തുകൊണ്ടെന്നാൽ ഈ മുദ്രകളിൽ കാണുന്ന ചിത്രങ്ങൾ ബ്രാഹ്മിവർണ്ണമാല ഉണ്ടാവുന്നതിന് മുമ്പ് വേദമന്ത്രങ്ങൾ എഴുതിവെക്കുന്നതിനുള്ള യുക്തിയായിരുന്നു. അതായത് അവ വേദമന്ത്രങ്ങളുടെ സാങ്കേതിക നിരൂപണങ്ങളായിരുന്നു. വേദങ്ങളിലെ കുടുതൽ മന്ത്രങ്ങളും ബ്രാഹ്മീവർണ്ണമാല നിർമ്മിച്ചതിന് ശേഷം ആ മുദ്രകളിലെ ചിത്ര സങ്കേതങ്ങളെ ധ്വനിസങ്കേതങ്ങളായി. അതായത് എഴുത്തിന്റെ രൂപത്തിൽ മാറ്റം വരുത്തിയവയാണ്. ഈ മുദ്രകളിലെ ചിത്രങ്ങളിൽ നിന്നു തന്നെ വേദമന്ത്രങ്ങളിൽ അഗ്നിയേയും ഇന്ദ്രനെയും വൃഷഭ-കാള, ഉക്ഷാ എരുത് എന്നിങ്ങനെയും, അഗ്നിയേയും സൂര്യനെയും ശ്യേന, പതംഗ, ഗരുത്ത്മാൻ എന്നിങ്ങനെയും വിളിച്ചിരുന്നതായി പറയാവുന്നതാണ്.

ആര്യൻമാരിൽ പ്രാചീനകാലം മുതൽ പാരമ്പര്യമായി കടന്നു വന്ന വേദമന്ത്രങ്ങളും, അവയെ അടിസ്ഥാനമാക്കി ഉണ്ടായ മറ്റ് വാങ്മയങ്ങളും വൈദിക സാഹിത്യമെന്ന് പറയപ്പെടുന്നു. അതായത് നാലു വേദങ്ങളും അവയുടെ ആറ് അംഗങ്ങളും വൈദിക സാഹിത്യമാണ്. വേദങ്ങൾ ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവവേദം എന്ന പേരിലറിയപ്പെടുന്നു.

ആര്യൻമാർ പല വിഭാഗങ്ങളായുണ്ട്. ഓരോ വിഭാഗവും ശ്രൗത യജ്ഞങ്ങളിലും ഗൃഹ്യ സംസ്കാരങ്ങളിലും തനതായ വിശിഷ്ട ക്രമങ്ങൾ പുലർത്തുന്നു. വിശിഷ്ട ചടങ്ങുകളിൽ ഇവർ വിഭിന്നങ്ങളായ വേദമന്ത്രങ്ങളും വ്യത്യസ്ത പാഠങ്ങളും സ്വീകരിക്കേണ്ടതായിരുന്നു. അതിനാൽ ഓരോ വേദത്തിനും ഒന്നിൽ കൂടുതൽ ശാഖകൾ ഉണ്ട്. വേദമന്ത്രങ്ങൾ പ്രാചീനകാലം മുതൽ തന്നെ ആര്യൻമാരുടെ യജ്ഞങ്ങളിലും ഗൃഹ്യ സംസ്കാരങ്ങളിലും ഉപയോഗിച്ചിരുന്നു.

വേദങ്ങൾക്ക് "മന്ത്രം", "ബ്രാഹ്മണം" എന്നീ രണ്ടു വിഭാഗങ്ങളുണ്ട്. മന്ത്രങ്ങൾ മിക്കവാറും ദേവതകളുടെ സ്തോത്രങ്ങളും പദ്യരൂപത്തിലുള്ള മൂലരചനകളുമാണ്. ബ്രാഹ്മണങ്ങൾ യജ്ഞസമയത്ത് മന്ത്രങ്ങൾ ഉച്ചരിക്കേണ്ട ക്രമം,മന്ത്രങ്ങളുടെ സംഖ്യകൾ, യജ്ഞത്തിന്റെ വിശദമായ ക്രമങ്ങൾ, അവയുമായി ബന്ധപ്പെട്ട കഥകൾ മുതലായവ സുചിപ്പിക്കുന്ന ഗദ്യഭാഗങ്ങളാണ്. ആരണ്യകം ഉപനിഷത്ത് എന്നീ അദ്ധ്യാത്മിക വിചാരങ്ങൾ ബ്രാഹ്മണങ്ങളിൽ ഉൾപ്പെടുന്നു. ഈശോപനിഷത്ത് മാത്രം വാജസനേയി മാദ്ധ്യംദിനസംഹിതയുടെ അവസാനത്തേതായ നാൽപതാം അദ്ധ്യായമാണ്.

ഋഗ്വേദം ഇപ്പോൾ ശാകല, ബാഷ്കല എന്ന രണ്ടു തരത്തിലുള്ള പാഠങ്ങളായി ലഭ്യമാണ്. അതായത് ഋഗ്വേദത്തിന്റെ ഈ രണ്ടുശാഖകൾ മാത്രമേ അവശേഷിക്കുന്നുള്ളു. ശാകല ശാഖയുടെ സംഹിതയിൽ 10471 ഋക്കുകളുണ്ട്. ബാഷ്കല ശാഖയുടെ സംഹിതയിൽ വാലഖില്ല്യമെന്ന പതിനൊന്ന് സുക്ത

ങ്ങൾ എട്ടാം മണ്ഡലത്തിലെ 48-ാം സൂക്തത്തിനു ശേഷം വരുന്നു. ഈ പതിനൊന്ന് സൂക്തങ്ങളിൽ ആകെ 30 ഋചകൾ ഇണ്ട്. അതിനാൽ ബാഷ്കല സംഹിതയിൽ ശാകല സംഹിതയെക്കാൾ 80 ഋചകൾ അധികമായി കാണുന്നു. കുടാതെ പരിശിഷ്ടങ്ങൾ എന്ന പല വില സൂക്തങ്ങൾ ഉണ്ട്. മാത്രമല്ല വേദങ്ങളുടെ മൂലം എന്ന് ചിലർ കരുതുന്ന നിവിദാദ്ധ്യായ ഉണ്ട്. ശാകല ശാഖയിൽ ഐതരേയ ബ്രാഹ്മണവും ബാഷ്കല ശാഖയിൽ കൗശീതകി അഥവാ സാംഖ്യായനബ്രാഹ്മണവും ഉണ്ട്.

യജുർവേദം, കൃഷ്ണ, ശുക്ലമെന്ന രണ്ടു ഭാഗങ്ങളിൽ കാണുന്നു. അവയുടെ ഉൽപത്തിയേപ്പറ്റി അനേകം കഥകൾ പ്രചാരത്തിലുണ്ട്. പ്രാചീനകാലത്ത് യജുർവേദം 86 ശാഖകളിലായിട്ടുണ്ടായിരുന്നുവത്രെ. പ്രകൃതത്തിൽ കൃഷ്ണ യജുർവേദത്തിൽ തൈത്തിരീയം 2; കഠം അഥവാ കാഠകം 3; മൈത്രായണി 4; കപിഷ്ഠലകഠം എന്നീ നാലു ശാഖകളുടെയും ശുക്ലയജുർവേദത്തിലെ വാജസനേയി സംഹിതയുടെ മാധ്യംദിനം, കാൺവം എന്നീ രണ്ടു ശാഖകളുടെയും സംഹിതകൾ മാത്രമേ കിട്ടാനുള്ളു. യജുർവേദ മന്ത്രങ്ങളെ `യജുസ്' എന്ന് പറയുന്നു. അക്ഷരം, ഗണം, ഛന്ദസ്സ്, പാദം എന്നിങ്ങനെയുള്ള നിയമ വ്യവസ്ഥകൾ നിർബന്ധമില്ലാത്ത മന്ത്രങ്ങൾ 'യജുസ്സ്' എന്ന് അറിയപ്പെടുന്നു. അതായത് അതിനെഗദ്യരൂപത്തിലുള്ള പദ്യം എന്ന് വിളിക്കാം. കൃഷ്ണ, ശുക്ള യജുർവേദങ്ങളിലെ യജുസ്സുകൾ മിക്കവാറും (പാഠഭേദം കാണാമെങ്കിലും)ഒന്നുതന്നെയാണ്. എന്നാലും കൃഷ്ണ യജുർവേദ സംഹിതകളിൽ ശുക്ല യജുർവേദ സംഹിതകളെക്കാൾ കുടുതൽ വിഷയങ്ങൾ ഉണ്ട്. തൈത്തിരീയ സംഹിതയിൽ യജുസ്സുകളുടെ കൂടെ ബ്രാഹ്മണ ഭാഗവും കലർന്നിരിക്കുന്നു. യജുർവേദ സംഹിതകളിൽ യജുസ്സുകൾ മാത്രമല്ല ഋഗ്വേദം, അഥർവ്വവേദം എന്നിവയിലെ മന്ത്രങ്ങളും ചേർന്നിട്ടുണ്ട്. യജുർവേദത്തിന്റെ വിഷയം യജ്ഞങ്ങൾ തന്നെയാണ്.

സാമവേദം ഒരു പ്രത്യേകരീതിയിൽ ആലപിക്കുന്നതും ഋഗ്വേദത്തിൽ നിന്നും തിരഞ്ഞെടുത്ത മന്ത്രങ്ങളുടെ സമാഹാരവുമാകുന്നു. സാധാരണയായി സോമയജ്ഞങ്ങളിൽ സാമവേദം പാടുന്നു. മന്ത്രങ്ങളുടെ ആലാപനം അഥവാ രാഗം `സാമം` എന്നറിയപ്പെടുന്നു. സാമങ്ങൾ:-1. രഥംതരം, 2. ബ്രഹത്, 3. വൈരൂപം, 4. വൈരാജം, 5. ശാക്വരം, 6.
രൈവതം; എന്നിങ്ങനെ6 എണ്ണമാണ് പാടുമ്പോൾ മന്ത്രങ്ങളുടെ പ്രസ്താരങ്ങൾ. ഗോതമന്റെ രണ്ടുതരം `പർക`ങ്ങൾ എന്നും കാശ്യപന്റെ ``ബർഹിഷ്യ`` എന്നും അറിയപ്പെടുന്നു. സാമം പാടുന്ന രാഗം നാരദീയ ശിക്ഷാ, ലോമശനീയ ശിക്ഷാ, ഗൗതമി ശിക്ഷാ, മാണ്ഡുകി ശിക്ഷാ എന്നും അറിയപ്പെടുന്നു. ഇവയിൽ നാരദീയ ശിക്ഷാ വളരെ പ്രസിദ്ധമായതാണ്. സാമവേദ ശാഖകൾ എത്രയെന്ന് അറിയില്ലെങ്കിലും കൗഥുമ, ജൈമിനീയ, റാണായനീയ എന്ന മുന്ന് ശാഖകളെക്കുറിച്ച് ഗ്രന്ഥങ്ങളിൽ പരാമർശിക്കപ്പെടുന്നുണ്ട്. യജ്ഞത്തിൽ പാടുന്നയാളെ ``ഉദ്ഗാതൃ`` എന്നും അയാൾ പാടുന്നതിനെ``ഉദ്ഗീഥ`` എന്നും പറയും. സാമവേദസംഹിതയിൽ ആകെ 1833 ഋചികളുണ്ട് അവയിൽ അറുപത് എണ്ണം ആവർത്തനമായതിനാൽ ശരിക്കും 1813 മാത്രം. അവയിൽ 1738 എണ്ണം ഋഗ്വേദത്തിലേതാണ്. ചിലതിൽ അല്പം പാഠഭേദവും കാണുന്നു. ആയതിനാൽ സാമവേദത്തിന് സ്വന്തമായ മന്ത്രങ്ങളുടെ എണ്ണം 75 മാത്രമാണ്. സാമവേദത്തിന് താഴെപറയുന്ന 12 ബ്രാഹ്മണങ്ങളുള്ളതായി അറിയുന്നു. അവ സാമവേദത്തിന്റെ ശാഖകളായിരിക്കാം.

1. പ്രൗഢ അഥവാ താണ്ഡ്യ മഹാ ബ്രാഹ്മണം
2. ഷഡ് വിംശ ബ്രാഹ്മണം
3. സാമവിധാനബ്രാഹ്മണം
4. ആർഷേയ ബ്രാഹ്മണം
5. ദേവതാദ്ധ്യായ ബ്രാഹ്മണം
6. മന്ത്ര ബ്രാഹ്മണം അഥവാ സംഹിതോപനിഷദ് ബ്രാഹ്മണം
7. ജൈമിനിയോപനിഷദ് ബ്രാഹ്മണം
8. വംശ ബ്രാഹ്മണം
9. ഛാംദോഗ്യ ബ്രാഹ്മണം
10. തലവകാര ബ്രാഹ്മണം
11. ഭാല്ലവീയ ബ്രാഹ്മണം
12. ശാട്യായനീയ ബ്രാഹ്മണം

അഥർവവേദം ശൗനക, പൈപ്പലാദ എന്നീ രണ്ടു ശാഖകളിലായിട്ടുണ്ട്. അതിൽ ആകെ 5977 മന്ത്രങ്ങളാണുള്ളത്. അവയിൽ ചിലത് ഋഗ്വേദ മന്ത്രങ്ങളാണ്. അല്പം ചില പാഠഭേദങ്ങളിൽ ഇവയിൽ കാണപ്പെടുന്നു. അഥർവവേദത്തിൽ വൈദ്യക, മന്ത്രചികിത്സ, വനസ്പതികളുടെ ഉപയോഗം, നക്ഷത്രങ്ങളുടെ പേരുകൾ, ഗണിതം, മന്ത്രവാദം മുതലായ പല ശാസ്ത്ര വിഷയങ്ങളും ഉണ്ട്. അഥർവവേദത്തിന് ``ഗോപഥം`` എന്ന ബ്രാഹ്മണം ഉണ്ട്.

വേദമന്ത്രങ്ങൾ സംഹിതാ, പദപാഠം,ക്രമപാഠം,പഞ്ചസുധി എന്നീ നാല് രൂപങ്ങളിൽ കിട്ടുന്നു. പഞ്ചസുധി:-1. ക്രമം, 2. ഉത്ക്രമം, 3. വ്യുത്ക്രമം, 4. അഭിക്രമം, 5. സംക്രമം എന്ന 5 വിധങ്ങളിലാണ് മന്ത്രങ്ങൾ 8 തരത്തിൽ ചൊല്ലപ്പെടുന്നു. 1. ജടാ, 2. മാലാ, 3. ശിഖാ, 4. രേഖാ, 5.ധ്വജാ, 6.ദണ്ഡാ, 7.രഥാ, 8.ഘനാ എന്നിവ ``അഷ്ട വികൃതികൾ`` എന്ന് വേദങ്ങളിൽ അറിയപ്പെടുന്നു. മാല എന്നതിൽ ക്രമമാല എന്നും പുഷ്പമാല എന്നും രഥം എന്നതിൽ ദ്വിചക്രരഥം, ത്രിചക്രരഥം എന്നും ഉപഭേദങ്ങളുണ്ട്.

വേദങ്ങൾ താഴെ പറയുന്ന 6 അംഗങ്ങളുണ്ട്:-1. ശിക്ഷാ 2. കല്പ 3. വ്യാകരണം
4. നിരുക്ത 5. ഛന്ദഃ 6. ജ്യോതിഷം അവയെപ്പറ്റി പാണിനീയ ശിക്ഷാ ശാസ്ത്രത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നുണ്ട്:-

ഛന്ദ: പാദൗ തു വേദസ്യ ഹസ്തൗ കല്പോഥ പഠ്യതേ
ജ്യോതിഷാമയനം ചക്ഷുർനിരുക്തം ശ്രോത്ര മുച്യതേ.
ശിക്ഷാഘ്രാണം തു വേദസ്യ, മുഖം വ്യാകരണം സ്മൃതം,
തസ്മാത് സാംഗമധീത്യൈവ ബ്രഹ്മലോകേ മഹീയതേ.

ശിക്ഷ എന്ന ശാസ്ത്രം മുന്ന് തരത്തിലാണ്:- ആദ്യത്തേത് വർണ്ണങ്ങളുടെ ഉച്ചാരണം,പദങ്ങളുടെ ഉച്ചാരണം,പിന്നെ വാക്യങ്ങളുടെ രചനഅഥായത് വ്യാകരണ സംബന്ധിയായത്. ഇത് ഇപ്പോൾ അറിയപ്പെടുന്നത് പാണിനീയ ശിക്ഷാ എന്നാണ്. മന്ത്രങ്ങളുടെ ഉച്ചാരണങ്ങളെപ്പറ്റി ഈ പ്രകാരം പറയുന്നു.

മന്ത്രോ ഹീന: സ്വരതോ വർണ്ണതോ വാ
മിഥ്യാ പ്രയുക്തോ നതമർത്ഥമാഹ
സ വാഗ്വജ്രോ യജമാനം ഹിനസ്തി
യഥേന്ദ്രശത്രു: സ്വരതോ പരാധാത്

അർത്ഥം: മന്ത്രത്തിൽ സ്വരമോ വർണ്ണമോ കുറയുന്നതിനാലും തെറ്റായി ഉപയോഗിക്കുന്നതിനാലും അതിന്റെ ഉദ്ദേശിച്ച ഫലം ലഭിക്കുന്നില്ല. ഇന്ദ്രശത്രു: എന്ന ശബ്ദത്തെ ഉച്ചരിക്കുമ്പോൾ ഒരു സ്വരം തെറ്റായി മുമ്പിലോ പിറകിലോ ആയാൽ അതായത് മദ്ധ്യത്തിൽ ഉദാത്തമാകേണ്ടത് അന്ത്യത്തിൽ ഉദാത്തമായാൽ ഇന്ദ്രനെകൊല്ലാൻ കെല്പുള്ള മകൻ എന്നതിനു പകരം ഇന്ദ്രനാൽ മരിക്കുന്ന മകൻ ജനിച്ചാൽ ആ മന്ത്രം വാഗ്വജ്രമായി യജമാനനെകൊല്ലുന്നതായിരിക്കും.

രണ്ടാമത്തേത് വേദങ്ങളുടെ അദ്ധ്യായത്തെ സംബന്ധിച്ചതാണ്. ഗുരുശിഷ്യ ബന്ധത്തെ വിവരിച്ച് ശിഷ്യൻ ഗുരുവിനോടും ഗുരുശിഷ്യനോടും വ്യവഹരിക്കേണ്ട വിധിയേക്കുറിച്ചും ഗുരുകുലത്തിൽ ശിഷ്യൻമാർ പാലിക്കേണ്ട നിയമങ്ങളെക്കുറിച്ചും പ്രതിപാദിക്കുന്നു. അതായത് അത് അച്ചടക്കം സൂചിപ്പിക്കുന്നു. ശിഷ്യനിൽ വിനയവും അച്ചടക്കവും പ്രായോഗികമായി ഉണ്ടാക്കുന്ന ശാസ്ത്രമാണ്.

മൂന്നാമത്തേത് ആലാപനത്തെപ്പറ്റിയുള്ളത്. ഇതിനെക്കുറിച്ച് മുമ്പ് സാമവേദത്തെ വർണ്ണിക്കുമ്പോൾ വിവരിച്ചിരിക്കുന്നു.

കല്പം: ഇത് ബ്രാഹ്മണന്റെ കർത്തവ്യകർമങ്ങളെ വിവരിക്കുന്ന ശാസ്ത്രമാകുന്നു. അതായത് ബ്രാഹ്മണന്റെ നിത്യ-നൈമിത്തിക യജ്ഞത്തിന്റെ ക്രമം വിവരിക്കുന്ന ശാസ്ത്രം, ഇതിൽ യജ്ഞത്തിന്റെ വിധി-വിധാനങ്ങൾ, ബ്രാഹ്മണൻ ആചരിക്കേണ്ടത്. യജ്ഞസമയത്ത് പാലിക്കേണ്ട നിയമങ്ങൾ, യജ്ഞത്തിന് വേണ്ടതായ സാമഗ്രികൾ, മറ്റു സൗകര്യങ്ങൾ മുതലായ യജ്ഞത്തിന്റെ സമ്പൂർണ്ണമായ വ്യവസ്ഥകൾ എന്നിവ വിവരിച്ചിരിക്കുന്നു. മൂല കല്പ ശാസ്ത്രത്തെ അടിസ്ഥാനമാക്കി പിന്നീട് അനേകം ശ്രൗത ഗൃഹ്യ-ധർമ സൂത്രങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്. ശ്രൗത സൂത്രങ്ങൾ എല്ലാ തരത്തിലുള്ള യജ്ഞങ്ങളുടെ ക്രമം വിവരിക്കുന്നു. ഗൃഹ്യസൂത്രങ്ങൾ ഗ്രഹസ്തന്റെ നിത്യ കർമങ്ങളും ശ്രാദ്ധം മുതലായവയെക്കുറിച്ചും ഗർഭാധാനം മുതൽ അന്ത്യേഷ്ടിവരെയുള്ള എല്ലാ സംസ്കാരങ്ങളെയും വിവരിക്കുന്നു. സമൂഹത്തിൽ വ്യവഹരിക്കേണ്ട നിയമങ്ങളെ പ്രതിപാദിക്കുന്നതാണ് ധർമശാസ്ത്രം.

ബ്രാഹ്മണങ്ങൾ ഒരു തരത്തിലുള്ള ശ്രൗത സൂത്രങ്ങളെ സഹായിക്കുന്നവയാണ്. ബ്രാഹ്മണങ്ങളിൽ യജ്ഞങ്ങളുടെ സവിസ്തരമായ വിവരണം, മന്ത്രങ്ങളുടെ പൂർവ്വാപരക്രമങ്ങൾ, സ്തോമങ്ങളുടെ വ്യവസ്ഥ, ഷഡഹം, മാസം, ഋതു, വർഷം എന്നിവയുടെ നിർണ്ണയം, കൂടാതെ മന്ത്രങ്ങളുമായി ബന്ധപ്പെട്ട കഥകൾ എന്നിവ അടങ്ങിയിരിക്കുന്നു. മാത്രമല്ല രാമായണം, മഹാഭാരതം, മറ്റു പുരാണങ്ങൾ മുതലായവയിലെ മിക്ക കഥകളുടെയും മൂലം ബ്രാഹ്മണങ്ങളിൽ ലഭ്യമാണ്. ഋഗ്വേദ ശാകലശാഖയിൽപ്പെട്ടവർ ആശ്വാലായനസൂത്രവും,ബാഷ്കല ശാഖക്കാർ സാംഖ്യായനസൂത്രവും അനുസരിക്കുന്നു.

കൃഷ്ണയജുർവേദികൾ ബൗതായന, ഭാരധ്വാജ, വൈഖാനസ, ആപസ്തംബ, കാഠക, വാധൂല, വാരാഹ, മാനവ, സത്യാഷാഢ ഹിരണ്യകേശി സൂത്രങ്ങൾ അനുസരിക്കുന്നു. ശുക്ല യജുർവേദികൾ കാത്ത്യായനശ്രൗതസൂത്രങ്ങളും അനുസരിക്കുകയാണ്.

സാമവേദികൾ ലാട്യായന, ദ്യാഹ്യായണ, ജൈമിനീയ, ഗോഭില സൂത്രങ്ങളാണ് അനുസരിക്കുന്നത്.

അഥർവ്വവേദികൾ വൈതാന, കൗശിക സൂത്രങ്ങളാണ് അനുസരിക്കുന്നത്.

**വ്യാകരണം:** ഭാഷ ശരിയായ രീതിയിലും ശുദ്ധമായും മനസ്സിലാക്കുവാനും വ്യവഹരിക്കുവാനും പഠിപ്പിക്കുന്ന ശാസ്ത്രമാണ് വ്യാകരണം. ഇതിൽ പ്രയോഗിക്കപ്പെടുന്ന വാക്കുകളുടെ ശുദ്ധരൂപങ്ങൾ മനസ്സിലാക്കാനും ആ വാക്കുകളെ വാക്യരൂപത്തിൽ അവതരിപ്പിക്കാനും നിയമങ്ങൾ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. വളരെ പ്രാചീനകാലത്ത് വേദമന്ത്രങ്ങളെ മനസ്സിലാക്കാൻ സഹായകരമായ പല വ്യാകരണങ്ങളും ഉണ്ടായിരുന്നുവെങ്കിലും അവയിൽ ചിലത് പരസ്പര വിരുദ്ധമായ ചില നിയമങ്ങൾ ഉൾക്കൊണ്ടവയായിരുന്നു. അതിനാൽ ഏകദേശം ശകപൂർവ്വം 450 വർഷമായിരുന്നപ്പോൾ മഹർഷിയെന്നും വിളിക്കപ്പെട്ട വ്യാകരണാചാര്യൻ പാണിനീ എന്ന മഹാ പ്രതിഭാശാലി പഴയ വ്യാകരണങ്ങൾ മുഴുവൻ പഠിച്ചതിനുശേഷം എല്ലാ വൈദിക സാഹിത്യവും അദ്ധ്യയനം ചെയ്ത് അക്കാലത്ത് ഭാരതത്തിന്റെ വിവിധ പ്രദേശങ്ങളിൽ നിലവിലുണ്ടായിരുന്ന വേദഭാഷ കേട്ടു മനസ്സിലാക്കി "അഷ്ടാദ്ധ്യായീ" എന്ന സർവ്വസമ്മതവും അതീവ ഉത്കൃഷ്ടവുമായ ഗ്രന്ഥം രചിച്ചു. ഈ ഗ്രന്ഥത്തിൽ 8 അദ്ധ്യായങ്ങളും ഓരോ അദ്ധ്യായത്തിലും 4 വീതം പാദങ്ങളും അവയിലെല്ലാമായി ആകെ 3981 സൂത്രങ്ങളും അഥവാ നിയമങ്ങളും ഉണ്ട്. ഈ ഗ്രന്ഥം ലഭ്യമായതിനുശേഷം വേദാദ്ധ്യയനം പൂർണ്ണമായും സുഗമമായി നടത്താൻ വളരെ ശ്രദ്ധയോടെ അഷ്ടദ്ധ്യായി പഠിച്ചു തീർക്കുന്നത് അത്യാവശ്യമായി കരുതപ്പെട്ടിരുന്നു. അതിനാൽ ഇപ്പോൾ പാണിനീയുടെ വ്യാകരണം തന്നെ വേദത്തിന്റെ ഒരു ഭാഗമായി പരിഗണിക്കപ്പെട്ടിട്ടുണ്ട്.

**നിരുക്തം:** ലോകത്തിൽവെച്ച് തന്നെ ആദ്യത്തെ ഭാഷാ പണ്ഡിതനായി കരുതപ്പെടുന്ന 'ആചാര്യ' യാസ്കൻ എന്ന മഹാജ്ഞാനി "നിഘണ്ടു" എന്ന വൈദിക ശബ്ദകോശത്തിലെ വാക്കുകളെ ശാസ്ത്രീയമായി തരംതിരിച്ച് വിമർശിച്ച് രചിച്ച വ്യാഖ്യാനത്തിന്റെ രചയിതാവാണ്. അതിൽ അദ്ദേഹം വേദമന്ത്രങ്ങളിൽ ഉള്ള ശബ്ദങ്ങളുടെ വ്യുത്പത്തിയും, സന്ദർഭത്തിനും അനുസരിച്ച് അതാത് വാക്ക് സൂചിപ്പിക്കുന്ന അർത്ഥവും വിവരിച്ചിട്ടുണ്ട്. അചാര്യ യാസ്കൻ അചാര്യപാണിനിയേക്കാൾ രണ്ടു മൂന്ന് ശതമാനം മുമ്പേ ജീവിച്ചിരുന്നു.

**ഛന്ദസ്സ്:-** ഛന്ദസ്സ് എന്നതിന്റെ അർത്ഥം അക്ഷരങ്ങളുടെ, ഗണങ്ങളുടെ, ചരണങ്ങളുടെ എണ്ണം അഥവാ നിയമത്തിനനുസരിച്ച് രചിച്ച വാക്യം അഥവാ പദ്യം എന്നും അതിന്റെ പേരെന്നും ആകുന്നു. പദ്യങ്ങളിൽ അക്ഷരങ്ങൾ ലഘു-ഗുരു എന്ന ഭേദത്താലും അക്ഷരങ്ങളുടെ സ്ഥാനഭേദത്താലും ഗണങ്ങൾ നിശ്ചയിക്കപ്പെടുന്നു. മാത്രമല്ല ഏതൊരു പദ്യത്തിലും ഇത്ര ചരണങ്ങളും ഒരു ചരണത്തിൽ ഇത്ര ഗണങ്ങളെന്നും അക്ഷരങ്ങളെന്നും ഇന്ന സ്ഥാനത്ത് ഇന്ന ഗണങ്ങൾ ഉണ്ടാകണമെന്നും നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ഇവയുടെ വ്യത്യാസത്തിനനുസരിച്ച് പദ്യത്തിനു പേരുകളും നിർണ്ണയിച്ചിട്ടുണ്ട്. ഇതെല്ലാം മനസ്സിലാക്കിത്തരുന്ന ശാസ്ത്രം "ഛന്ദഃശാസ്ത്രം" എന്നുപറയുന്നു. ഛന്ദശ്ശാസ്ത്രം രചിച്ച ഋഷിയുടെ പേര് പിങ്കളനാഗ എന്നാകുന്നു.

**ജ്യോതിഷം:-** ഭൂഗോളം, നക്ഷത്രം, ഗ്രഹങ്ങൾ എന്നിവയുടെ ചലനം, അവ ഒരു സ്ഥാനത്തുനിന്ന് മറ്റൊന്നിലേക്ക് നീങ്ങാൻ എടുക്കുന്ന സമയം, അവ നിൽക്കുന്ന സ്ഥാനം എന്നിവ കണ്ടുപിടിക്കുന്ന ശാസ്ത്രമാണ് ജ്യോതിഷം. എന്നാൽ വേദത്തിന്റെ അംഗങ്ങളിലൊന്നായ ജ്യോതിഷം സാധാരണജ്യോതിഷത്തിൽ നിന്നും അല്പം ഭിന്നമാണ്. ഇതിൽ സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ അല്ലാതെ മറ്റു ഗ്രഹങ്ങൾപ്പെടുന്നില്ല. വൈദിക യജ്ഞങ്ങൾ തുടങ്ങുന്നതിനും അവസാനിപ്പിക്കുന്നതിനും യോജിച്ച സമയം നിർണ്ണയിക്കാനും അമാവാസി

വെളുത്തവാവ് എന്നിവയുടെ കാലം തീരുമാനിക്കാനും മാത്രമുള്ള ഉദ്ദേശത്താൽ രചിക്കപ്പെട്ടതാണ്. ഇതിൽ ദിവസം, ഋതു, അയനം, മാസം, സംവൽസരം എന്നിവയെപ്പറ്റി പ്രതിപാദിക്കുന്നു. വേദാംഗ ജ്യോതിഷം രചിച്ചത് ലഗധൻ എന്ന ഋഷിയാണ്. ശകപൂർവ്വം 2500 കൊല്ലം മുമ്പ് ഇത് രചിക്കപ്പെട്ടു.

മേൽപറഞ്ഞ അംഗങ്ങൾക്ക് പുറമെ വേദത്തിന്നും ഓരോ ശാഖക്കും മന്ത്രങ്ങളുടെ ഉച്ചാരണ രീതി, സ്വരഭേദം മുതലായവയെ വിവരിക്കുന്ന ''പ്രാതിശാഖ്യ'' മെന്ന ഗ്രന്ഥവും ഉണ്ട്. ഓരോ വേദ സംഹിതയ്ക്കും മന്ത്രങ്ങളുടെ അനുക്രമണികകളുണ്ട്. ശാഖകളെ വിവരിക്കുന്ന ''ചരണവ്യൂഹ'' മെന്ന ഗ്രന്ഥവും നിലവിലുണ്ട്. വേദ മന്ത്രങ്ങൾ ദേവതകൾ ഋഷികൾ മന്ത്രവുമായി ബന്ധപ്പെട്ട കഥകൾ മുതലായവ വിവരിക്കുന്ന ''ബൃഹദ്ദേവതാ'' എന്ന ഗ്രന്ഥവും കാണുന്നു. ഇവയെല്ലാം വേദ സാഹിത്യത്തിൽ ഉൾപ്പെടുന്നു.

വേദങ്ങളുടെ ഉപാംഗങ്ങൾ എന്നുപറയുന്ന ന്യായ, വൈശേഷിക, സാംഖ്യ, യോഗ,മീമാംസ, വേദാന്ത ബ്രഹ്മസൂത്രം എന്നീ 6 ശാസ്ത്രങ്ങൾ അഥവാ ദർശനങ്ങൾ വൈദിക സാഹിത്യത്തിൽ ഉൾപ്പെട്ടവയല്ല. അതുപോലെ രാമായണം, മഹാഭാരതം മുതലായ പുരാണങ്ങളും വൈദിക സാഹിത്യത്തിൽപ്പെട്ടവയല്ല. വൈദിക സാഹിത്യമെന്നാൽ വേദങ്ങളുമായി ബന്ധപ്പെട്ട സാഹിത്യം മാത്രമാണ്.

രാഷ്ട്രീയ കാരണങ്ങളാൽ പ്രേരിതമായ ബ്രിട്ടീഷ് പണ്ഡിതൻമാരിൽ ചിലർ അഭിപ്രായപ്പെടുന്നത് ആര്യൻമാർ ശകപൂർവ്വം 1600 കൊല്ലങ്ങൾക്ക് മുമ്പ് ഭാരതത്തിൽ പ്രവേശിച്ചു എന്നാണ്. അവർ ഭാരതത്തിൽ നിലയുറപ്പിച്ച ശേഷമാണ് ഏകദേശം ശകപൂർവ്വം 1300കൊല്ലങ്ങൾക്ക് മുമ്പ് ഋഗ് വേദങ്ങൾ രചിക്കപ്പെടാൻ തുടങ്ങിയത്. ചില ബ്രിട്ടീഷ് പണ്ഡിതൻമാർ ഇതിനും എത്രയോ മുമ്പ് തന്നെ ഋഗ്വേദ മന്ത്രങ്ങൾ രചിക്കപ്പെട്ടു എന്ന് അഭിപ്രായപ്പെടുന്നു. എന്നാൽ രാജനീതിജ്ഞരായ വിദ്വാൻമാർ ഇതിനോട് യോജിക്കുന്നില്ല. അതിനാൽ അവർ ചരിത്രത്തിൽ ആദ്യത്തെ അഭപ്രായംതന്നെ രേഖപ്പെടുത്തി.

ജർമ്മൻ പണ്ഡിതനായ ഹർമ്മൻ ജെക്കോബിയും, ദിവംഗതനായ ലോകമാന്യബാലഗംഗാധര തിലകും 1815ൽ വെവ്വേറെ വ്യത്യസ്ത സന്ദർഭങ്ങളിൽ ഋഗ് വേദ മന്ത്രത്തിന്റെ പഴക്കത്തെക്കുറിച്ച് ഋഗ്വേദമന്ത്രങ്ങളുടെ തന്നെ അടിസ്ഥാനത്തിൽ രണ്ടു ലേഖനങ്ങൾ പ്രകാശനം ചെയ്തിരുന്നു. ഇവയിൽ ഋഗ്വേദമന്ത്രങ്ങളിൽ ചിലത് കുറഞ്ഞത് ക്രിസ്തു ശകപൂർവ്വം 4600കൊല്ലം മുമ്പേ രചിക്കപ്പെട്ടിരുന്നു എന്ന് അഭിപ്രായപ്പെടുന്നു. ബ്രിട്ടീഷ് പണ്ഡിതനായ എ.എ മാക് ഡൊനാൽ മുതലായവർ ജാക്കോബി ആദ്യം തന്നെ മൂലമന്ത്രങ്ങളെക്കുറിച്ച് മനസ്സിലാക്കിയ അർത്ഥം കഴമ്പില്ലാത്തതാണെന്നും പറയുന്നു. എന്നാൽ ജാക്കോബിയുടെ വാക്കുകൾ പുഷ്ടിപ്പെടുത്തുന്ന വളരെ സ്പഷ്ടമായ ഒരു അഭിപ്രായം തൈത്തിരീയ ബ്രാഹ്മണത്തിലും ഒരു മന്ത്രം ഋഗ്വേദത്തിലുമുള്ളത് അക്കാലത്തെ ഒരു പണ്ഡിതനും ശ്രദ്ധിച്ചിരുന്നില്ല.(ഇത് ''ബ്രാഹ്മി ലിപിയും സിന്ധുസംസ്കൃതിയും'' എന്ന പുസ്തകത്തിൽ നിന്നും മനസ്സിലാക്കാം)

# അവസാനത്തെ കല്ല്

**വി. കൃഷ്ണ വാദ്ധ്യാർ**

ഒരു മുക്കുവൻ വെളുപ്പിനെമീൻ പിടിക്കാൻ ചൂണ്ടയുമായി ഇറങ്ങി. കടൽത്തീരത്തുള്ള ഒരു പാറപ്പുറത്തിരുന്നാണ് അയാൾ ചൂണ്ടയിട്ടു തുടങ്ങിയത്. ഇരുട്ടായതിനാൽ മീനൊന്നും കിട്ടിയില്ല. വെള്ള കീറിയാലേ മീൻ വരു എന്നയാൾ കരുതി. അതുവരെ പാറപ്പുറത്തിരുന്ന് അയാൾ ബീഡിയും വലിച്ചങ്ങനെഇരുന്നു.

അന്നേരം അയാളുടെ കാലിൽ ഒരു കല്ലുമാല കുരുങ്ങി. സമയം പോവാൻ വേണ്ടി അയാൾ ആ കല്ലുമാലയിലെ ഓരോ കല്ലും ഊരി കടലിൽ എറിയാൻ തുടങ്ങി.

നേരം വെളുത്തു അവസാനത്തെ കല്ലെടുത്തെറിയാനായി അയാൾ ഭാവിക്കുമ്പോൾ ശരിക്കും സൂര്യൻ ഉദിച്ചിരുന്നു. സൂര്യ രശ്മികൾ ആ കല്ലിൽ പതിച്ചപ്പോൾ കല്ല് വെട്ടിത്തിളങ്ങി. അപ്പോഴാണയാൾ അറിയുന്നത് അതൊരു രത്നക്കല്ലാണെന്ന്. അപ്പോൾ താൻ എറിഞ്ഞതൊക്കെ രത്നക്കല്ലുകളായിരുന്നു എന്ന അറിവ് അയാളെ ഞെട്ടിച്ചു. എന്നാലും അവസാനത്തെ കല്ലെറിയുന്നതിന് മുമ്പ് സൂര്യനുദിച്ചല്ലോ എന്നയാൾ ആശ്വസിച്ചു. ഒരു രത്നമെങ്കിലും തനിക്ക് കിട്ടിയല്ലോ.

മനുഷ്യൻ അവസാനകാലത്ത് അദ്ധ്യാത്മിക ചിന്തയിലേക്ക് വരുന്നത് മുക്കുവന്റെ അവസാനചിന്തയിലേതുപോലെയാണ്.

അവസാനം അടുക്കുമ്പോഴെങ്കിലും ആ വഴിക്ക് ചിന്ത പോയല്ലോ എന്നുള്ളത് തന്നെ ഒരാശ്വാസം.

---

**നളപാചകം**

## ഡ്രൈഫ്രൂട്ട് ലഡ്ഡു

ഡോ. ജയകുമാർ

**ആവശ്യമുള്ള സാധനങ്ങൾ:**

1. ഈന്തപ്പഴം കുരുകളഞ്ഞ് ചെറുതായി അരിഞ്ഞത് - രണ്ട് കപ്പ്
2. ഉണക്കമുന്തിരി അരിഞ്ഞത് - അരക്കപ്പ്
3. ഫിഗ്ഗ് അരിഞ്ഞത് - അരക്കപ്പ്
4. കശുവണ്ടി, പിസ്ത, വാൾനട്ട്, ബദാം എന്നിവ ചെറുതായി അരിഞ്ഞത്- 1 കപ്പ്
5. ഏലക്കായ പൊടിച്ചത് - ഒരു ചെറിയ സ്പൂൺ
6. നെയ്യ് - രണ്ട് സ്പൂൺ
7. ശർക്കര ചീകിയത് - രണ്ട് സ്പൂൺ

**പാകം ചെയ്യുന്ന വിധം:**

ചൂടായ നോൺസ്റ്റിക് പാനിൽ നാലാമത്തെ ചേരുവകൾ ഇട്ട് അഞ്ചാറുമിനിറ്റ് ചൂടാക്കി മാറ്റി വയ്ക്കുക

പാനിൽ നെയ്യും ശർക്കരയും ചേർത്തിളക്കുക. ശർക്കര ഉരുകിക്കഴിയുമ്പോൾ 1,2,3 ചേരുവകൾ ചേർത്ത് അഞ്ചുമിനിറ്റോളം വഴറ്റുക. തീ കെടുത്തിയതിന് ശേഷം ബാക്കി എല്ലാ ചേരുവകളും ചേർത്ത് നന്നായി യോജിപ്പിക്കുക. ചെറുനാരങ്ങ വലിപ്പത്തിൽ ലഡ്ഡു ഉണ്ടാക്കി, ആസ്വദിച്ചു കഴിക്കുക.

(ശർക്കര ചേർക്കാതെയും ലഡ്ഡു ഉണ്ടാക്കാം)

Konkani short story from the book, 'DARPAN' by Smt. Surya Ashok

# धांतु धा

कमळेक व्हारडीकेंची प्राय जाल्या. तिगेलो वप्पा सोयरीक सोदिताच आसा. खंचें जातकय लागना. चेल्लेलें आनी चेल्यालें जातक एकडे पळयतनाच ज्योतिपी तोंड घुंवडावनु छे! नाका! म्हुण सांगताय. जातक दोपु कसलो आसा म्हुण सांगनायीच. सोदून सोदून आखेर एक चेल्यालें जातक लागून येता खंय. जाल्यारीय वेगळे दोग ज्योतिपींक लागेन दाकोवया म्हुण दवरलें कमळेले वप्पान. तांनीय जातकां उत्तम लागताय म्हळ्ळेलें कमळेले घरकारांक मंतोपु पावयलो. तिसरे पंडितान सांगलें खंय जातकां धांतु धायीय उत्तम लागताय म्हुण. तशी कमळेली व्हारडीक चमकीली.

वर्प एक गेल्लें. ती गुरवीणी जाली. एक चेल्यें चेरडूंय जालें. धूवेक एक वर्प आसतना निर्भाग्य म्हुण नंतणा कितें सांगूचें तिजो वप्पा हृदयाघात येवनु गेल्लो. कमळी विधवा जाली. महापाप! सगटालेंय व्यसन मांगूक जांवचें तसलें न्हय. तिजीं अम्मावप्पा हरदें फुटून रडताय. तिगेलें कायरीं मागीर मांगूक्रायीच नाका.

तिगेले अप्पप्पाक मन रावना. तांगेलीं जातकां उत्तम जावनु लागता म्हुण सांगलेले ते महापंडिताक मोदून गेल्लो. ताजे लागी कायरीं मांगीलीं. धांतु धायीय लागता म्हुण सांगून अशी मू जाल्यां म्हुण व्यसन पावलो. तेन्ना तो महाज्ञानी सांगता-

'तुगेले धुवडेले जातकारी वैधव्य रचल्यां. तागेले जातकांतु शीघ्र मृत्यूय. तावळी तीं जातकां उत्तम जावनु लागताय किं ना?'

# വീടുവിട്ട് ഇറങ്ങുന്ന കുട്ടികൾ

ഡോ. ആശാജയകുമാർ

"അമ്മേ, ഈ കഥയൊന്നു പറഞ്ഞു തരാമോ "? മിട്ടു തുറന്നുപിടിച്ച കഥാപുസ്തകവുമായി അമ്മയെ സമീപിച്ചു. ചെവിയിൽ ഇയർഫോണും തിരുകി, കംപ്യൂട്ടറിൽ "വർക്ക് ഫ്രം ഹോം "മിക്കുന്ന അമ്മ അതു കേട്ടില്ല; തൊട്ടടുത്ത് നിൽക്കുന്ന മകളെ കണ്ടതുമില്ല. കുട്ടി ചോദ്യം ആവർത്തിച്ചു; പേടിച്ചിട്ടാണെങ്കിലും അമ്മയെ ഒന്നു തൊട്ടു. മിട്ടു, നിന്നോട് ഞാൻ പറഞ്ഞിട്ടില്ലേ, അമ്മയെ ഡിസ്റ്റർബ് ചെയ്യരുതെന്ന്! ഗോ, ഗോ, ഗോ....

കുട്ടി പതുക്കെ അച്ഛന്റെ മുറിയിലേക്ക് എത്തിനോക്കി. അവിടേയും സ്ഥിതി അതു തന്നെ. നിരാശയോടെ കുട്ടി സ്വന്തം ലോകത്തേക്കു മടങ്ങി. ഒരു സിനിമ കാണാമെന്നു കരുതി "ടാബ് "തുറന്നു. അച്ഛനമ്മമാരുടെ വഴക്കിൽ മനം മടുത്ത് വീടുവിട്ടോടുന്ന ഒരു ആൺകുട്ടിയുടെ കഥ! പയ്യൻ ട്രെയ്നിലും ബസ്സിലും മാറിമാറി യാത്രചെയ്യുന്നു; പാർക്കിലും ബീച്ചിലും കറങ്ങി നടക്കുന്നു.....മിട്ടു "ടാബ്" ഓഫാക്കി. "കൊള്ളമല്ലോ, എന്തുരസായിരിക്കും !! എത്ര നാളായി ഫ്ളാറ്റിൽത്തന്നെ ഇരിക്കാൻ തുടങ്ങിയിട്ട് ! സ്കൂളിൽ പോകാൻ കൊതിയായിട്ടു വയ്യ. ഇനി വീട്ടിൽ നിന്ന് ഇറങ്ങുക തന്നെ". അച്ഛനുമമ്മയ്ക്കും എല്ലാ സമയത്തും കംപ്യൂട്ടർ മാത്രം മതി. സ്കൂട്ടറിൽ വരുന്ന മാമൻ കൊണ്ടുവരുന്ന 'ഭക്ഷണം കഴിച്ചു മടുത്തു.

മിട്ടു സ്കൂൾബാഗിൽ ഒരു ജോഡി വസ്ത്രവും, ഒരു വാട്ടർബോട്ടലിൽ വെള്ളവും, ഒരു പാക്കറ്റ് ബിസ്ക്കറ്റും എടുത്തുവച്ചു. വിഷുക്കൈനീട്ടം കിട്ടിയ പൈസയും എടുത്തുവച്ചു. എന്നിട്ട് വരാന്തയിലേക്ക് ഇറങ്ങി...

മിട്ടുവിന്റെ കഥ അവിടെ നിൽക്കട്ടെ - കോവിഡ് മഹാമാരിയുടെ ഫലമായി അച്ഛനമ്മമാർ വീട്ടിലിരുന്ന് ജോലി ചെയ്യാൻ നിർബന്ധിതരായി. ഒറ്റ നോട്ടത്തിൽ "കൊള്ളാം - വീട്ടിലൊരാളായി. സ്കൂളിൽ പോകാതെ വീട്ടിലിരിക്കുന്ന കുട്ടികൾക്ക് ഒരു കൂട്ടായി" എന്നു തോന്നും.

പക്ഷെ, മുഴുവൻ സമയവും കംപ്യൂട്ടറിന്റെ മുമ്പിലായിപ്പോയി മിക്കവരും. മക്കളുടെ കാര്യവും, അടുക്കളക്കാര്യവും നോക്കാൻ മിക്കവർക്കും നേരമില്ലാതായി.എ ല്ലാമ ാതാപിതാക്കളുംഇ ങ്ങനെയാവണമെന്നില്ല.ക ംപ്യൂട്ടർ ഫീൽഡിലല്ലാത്ത മാതാപിതാക്കളും, സാധാരണ വീട്ടമ്മമാർ പോലും മക്കളോടൊപ്പം കുറച്ചുസമയം ചിലവഴിക്കാൻ സമയം കണ്ടെത്തുന്നില്ല.

വീട്ടിൽ മുത്തച്ഛൻമാരും മുത്തശ്ശിമാരുമുണ്ടെങ്കിൽ കുട്ടികൾ രക്ഷപ്പെട്ടു!!

എല്ലാവരും ഒരു കാര്യം ശ്രദ്ധിക്കുക: പതിവായി സ്കൂളിൽ പോകാറുള്ള കുട്ടികൾ സഹപാഠികളോടൊപ്പം കളിക്കുകയും ചിരിക്കുകയും മനോവിചാരങ്ങൾ കൈമാറുകയും ചെയ്യുമായിരുന്നു ഇപ്പോൾ ആ വഴികളെല്ലാം അടഞ്ഞിരിക്കുന്നു. വീട്ടുമുറ്റത്ത് കളിക്കാൻ പോലും കുട്ടികൾക്ക് സ്വാതന്ത്ര്യമില്ലാതായിരിക്കുന്നു. വീട്ടിലെ മുതിർന്ന അംഗങ്ങൾ കുട്ടികളോടൊപ്പം എല്ലാം മറന്ന് സന്തോഷമായി ചിലവഴിക്കാൻ ശ്രദ്ധിക്കുക. അത് കുട്ടികൾക്കും മുതിർന്നവർക്കും മാനസികോല്ലാസം പകരാനും കുട്ടികൾ സാഹസികമായ, അപകടകരമായ പോം വഴികൾ തേടിപ്പോകാതിരിക്കാനും സഹായകരമാകും.

കുട്ടികൾ പെട്ടന്നു വളർന്നു വലുതാകും അവർ പക്ഷികളെപ്പോലെ കൂടുവിട്ടു പറന്നുപോകും അതുവരെ അവരെ നന്നായി, സ്നേഹത്തോടെ പരിപാലിക്കുക.

# KNOCK KNOCK WHO IS THERE ?

Vrinda Bhandarkar

One day I was alone
Thinking about you
Suddenly a bell rang
I thought it was you

When I heard the sound
I was happy
I ran to the door
But you were not there

I searched you here and there
But I couldn`t find you anywhere
I was sad and gloomy
I thought it was my dream

After a while
I left like
You were calling me again
For a moment
I didn't care

Bell was going on ringing
I thought you were teasing me

After a while
I went to the door
I was surprised
To see you there

Waiting me with flowers in yours hands
At last I found you
And I was very happy
After a long time
You heard my call

## पत्तो बदलप

☆SHRI G. SURENDRANATH RAO
RGN Price & Co.,
G 234, Price Chambers
Panampally Nagar
KOCHI - 682036

## NEW LIFE MEMBER

☆ SMT. VINITHA KAMATH
No. 29, Ground Floor,
1st Cross, Jalabhavan Layout
Bannerghatta Road
BENGALURU 560041

## अभिनंदन



Smt. NALINI L. KINI, wife of Shri. B. Lakshmi Narayan Kini, a Life Member of the Sabha, Calicut has cleared her Chartered Accountancy Final examination conducted in the month of November 2020.

## പ്രഭാത് ബുക്ക് ഹൗസിന്റെ ഇക്കൊല്ലത്തെ നോവൽപുരസ്കാരം വി. കൃഷ്ണവാദ്ധ്യാരുടെ "പുരവന"ത്തിന്



കൃഷ്ണവാദ്ധ്യാർ ചെറുകഥകളും നോവലുകളും ബാലസാഹിത്യ കൃതികളും എഴുതി നിരവധി അവാർഡുകൾ നേടിയ എഴുത്തുകാരനാണ്.

'ഭട്മാം' എന്ന നോവലിന് മാമ്മൻമാപ്പിള നോവൽ അവാർഡ് വാദ്ധ്യാർക്കാണ് ലഭിച്ചത്.'അറിയപ്പെടാത്തവർ' എന്ന നോവലിന് എം.പി പോൾ അവാർഡ്. 'ദെവ്ളി' എന്ന നോവലിന് കുങ്കുമം അവാർഡ്. 'ഒരു പുരാവൃത്തം' എന്ന നോവലിന് അബുദാബി ശക്തി അവാർഡ്. കൃഷ്ണ വാദ്ധ്യാരുടെ 'ബാലനോവലുകൾ' എന്ന കൃതിക്ക് പി. ടി. ബി. പുരസ്കാരം. SBT പുരസ്കാരം, തൃശൂർ സഹൃദയവേദി പുരസ്കാരം എന്നിവ വാദ്ധ്യാർക്ക് ലഭ്യമായിട്ടുണ്ട്. ബാലപാഠം എന്ന കൃതിക്ക് ഗ്രീൻ ബുക്സിന്റെ ബാലസാഹിത്യ പുരസ്കാരം ലഭിച്ചിട്ടുണ്ട്. കലാവതി, വാമനം എന്നീ നോവലുകളും വിദ്യ മോൾ, ലോട്ടറികിട്ടു, കണ്ണുട്ടിയുടെ ഡാലു എന്നീ ബാലനോവലുകളും ദുർപതി ബാലു എന്നീ കൊങ്കണി നോവലുകളും ഇദ്ദേഹത്തിന്റേതായിട്ടുണ്ട്.

ദുർപതി നോവൽ സാരസ്വത വാണിയിൽ പ്രസിദ്ധീകരിച്ചതാണ്.

ഭാഷാ ന്യൂനപക്ഷമായ ഗൗഡ സാരസ്വത ബ്രാഹ്മണരുടെ ജീവിതമാണ് കൃഷ്ണ വാദ്ധ്യാർ തന്റെ കൃതികളിൽ വിവരിക്കുന്നത്. ഇരിങ്ങാലക്കുടയിൽ താമസിക്കുന്നു.

## പണ്ടരിനാഥ് ഭുവനേന്ദ്ര സാഹിത്യ പുരസ്ക്കാർ 2020 എസ് രാമകൃഷ്ണ കിണിക്ക്



2020ലെ പണ്ടരിനാഥ് 'ഭുവനേന്ദ്ര സാഹിത്യ പുരസ്ക്കാർ എറണാകുളത്തെ എളമക്കരയിലെ ശ്രീ. എസ് രാമകൃഷ്ണ കിണിക്ക് ലഭിച്ചു. അദ്ദേഹത്തിന്റെ "അംഗേലി തീന് രാജ്യാചി ലേക് യാത്ര ഡയറി " എന്ന യാത്രാ വിവരണത്തിനാണ് അവാർഡ് കൊങ്കണി 'ഭാഷയിലെ മികച്ച ഗദ്യകൃതിക്ക് കേരള കൊങ്കണി അക്കാദമി, കൊച്ചി നൽകുന്നതാണ് ഈ പുരസ്കാരം

## SHREE KASHI MATH VYAVASTHAPAKA SAMITHI WESTHILL CALICUT 673005

Priya Bandhu,

The 35th **PRATHISHTA VARADHANTHI MAHOTSAVA** of Shree **VITOBHA RUKMAI TEMPLE** at **SHREE KASHI MATH** will be celebrated on **MONDAY 15TH MARCH 2021**. Programmes is given below. All the devotees are requested to take part and seek the blessings of Vitobha-Rukmai.

**Programme:**

| | | |
|---|---|---|
| 8 :00 am | – | DeepaPrajwalan and commencement of AkhandaBhajans. |
| 12:30 pm | – | Mahapooja, Pattakannika, Prarthana, Prasadam, Samaradhana. |
| 7:30 pm | – | Hulpo, Rathripooja, DeepaVisarjan, Prasadam. |

Pavamanabhisheka - Rs. 200/- (To be booked 2 days in advance.

Prasadam will be distributed during the Rathripooja.

Seva- Rs. 1000, VishishtaSeva- Rs. 2000,

AthivishishtaSeva Rs. 3000

Yours in the service of God

**S D SHENOY**

Mob No 9447080134

NB :- For Seva bookings Contact Shri G SanthoshPai CA Mob: 9846016746,Shri Prabhakar Kamath Mob: 9447171224

Programmes will be conducted by strictly following Covid-19 Protocols.

### जनन

Smt SWETHA, wife of Shri. Raghunath J. Pai, Bengaluru (son of Smt. Shobha J. Pai and G. Jaykar Pai, Calicut, a G.C. Member of the Sabha) gave birth to a baby girl on 17th December 2020. The Child has been named " RITVI".

Smt.SHREYA BHAT, wife of Vedamòorthi U.D.Harish Bhat, Mangaluru, a Life member of the Sabha gave birth to a baby boy on 25th January 2021.The child has been named "SRIRAM".



J. PRAKASH SHENOY (67), a Life Member of the Sabha passed away on 3rd February 2021 at Calicut. He is survived by his wife, Smt. Hemalatha P. Shenoy, sons , Shri. Pranav P. Shenoy and Shri. Vinayak P. Shenoy.



N. KOGGA PRABHU (84 ), a Life Member of Sabha passed away on 3rd February 2021 at Calicut. He is survived by his son, Shri. N.K. Vivekananda Prabhu, daughters, Smt. Poornima Shenoy, Smt. Prathima Prabhu, daughter in law, Smt. Deepa V. Prabhu, sons in law, Shri. Devadas Shenoy, Payyanur and Shri. Narendra Prabhu, Karkala.



A VASANTHARAJ PRABHU (84 ), a Life Member of the Sabha passed a way on 7th February 2021 at Kannur. He is survived by his wife Smt. Vilasini V. Prabhu, sons, Shri. Devadas Prabhu, Shri .V. Santhosh Prabhu, daughters, Kumari Vijaya V. Prabhu, Smt. Beena G. Prabhu, daughters in law, Smt. Seena Prabhu, Smt. Sobha Anantharay Prabhu Smt. Geetha S. Prabhu and and son in law, Shri. Ganesh Prabhu.



MULKI SURESH KAMATH (73),a Life Member of the Sabha passed away on 24th February 2021.He is survived by his wife,Smt.M.Kasthuri Kamath, sons, Shri.M.Vinod Kamath,Shri.M.Vivek Kamath, daughter, Smt.Vinitha Kamath, daughter in law, Smt.Meghana V. Kamath and son in law Shri. Sudhindra Pai.



K.PANDURANGA PRABHU (74),a Life Member of the Sabha passed away on 27th February 2021.He is survived by his wife, Smt.Indira Bai,son, Shri.Sukesh Prabhu,daughters, Smt.Asha,Smt.Sandhya,daughter in law,Smt.Vinuja,sons in law,Shri.J.Prakash Prabhu and Shri.Vinay Pai.

*Offering heartfelt condolences to the bereaved family members.*

## OBITUARY



**DR. K. NAVEENCHANDRA BHAT (60)**, a Sanskrit scholar, researcher and Konkani activist, passed away on 14th February, at Sarang Nivas, Keraleswar Lane, South Cherlai, Kochi. A PhD holder of ancient Hindu literature and philosophy, he has published number of books, articles and research papers in National and International Seminars and Workshops. He retired last year as Asst. Professor of MSS Institute of Social Work, Nagpur and returned to Kochi recently for settlement. He held responsible positions in R.S.S. and Viswa Hindu Parishath and was actively involved in it.

Born in the year 1960 at Kochi, Naveenchandra Bhat had his schooling at Cochin Thirumala Devaswom High School. After completion of Graduation from Kerala University, he moved to Nagpur where he pursued his post-graduation in MSW, WIRPM, LLB and PhD. He had a vision and mission in life for the socio-cultural upliftment of the GSB Community. He was inquisitive and shared his great knowledge on GSB rituals, traditions, Hindu philosophy and Vedic subjects with wide section of GSB Community

all over India, through social media, by posting his self narrative articles and video clips. As a true lover of Konkani, he has designed, developed and published a website, www.gsbkonkanipedia.com in 2018 as a Universal platform for GSB Konkani speaking community to share their knowledge & experience, views & news, ideas and suggestions. In 2019, a Konkani Book titled "Haribhajanmruth" containing 36 abhang bhajans was brought out by him.

Naveenchandra Bhat was also actively involved in the Nagpur GSB Sabha programmes from its inception and has been a true follower of Sree Kashi Math. Let us all salute him for his selfless and sincere service rendered to the GSB Samaj. May his memory will always remain in the minds & hearts of his friends and well-wishers.

He leaves behind his wife Sheela Bhat and children Sowmya and Sreyas.

# खास दीस

## MARCH 2021

| | | |
|---|---|---|
| 8 Tuesday | : | Ekadashi |
| 10 Wednesday | : | Shravana Upavaasam |
| 11 Thursday | : | MAHA SHIVARATHRI |
| 13 Saturday | : | Amaavasi, Magha Maasa Avasaanam |
| 14 Sunday | : | Falguna Maasa Aarambham, Meena Samkaramanam |
| 18 Thursday | : | Panchami Naaga Abhisheka Pooja |
| 25 Thursday | : | Ekadashi |
| 28 Sunday | : | Pournami, Kamadhanam, Holi |
| 31 Wednesday | : | Sankashta Chathurthi, Chandrodayam at 9.27 pm |

## APRIL 2021

| | | |
|---|---|---|
| 7 wednesday | : | Ekadashi |
| 8 Thursday | : | Harivaasaram till 8.41 am |
| 12 Monday | : | Somavathi Amaavasi, Falguna Maasa Sishira Rithu - Shaarvari Samvatsara Avasaanam |
| 13 Tuesday | : | PLAVA NAAMA SAMVATSARA AARAMBHAM, SAMSAAR PADAVO |

आभार: श्री पाण्डुरंगा ट्रस्ट्

Printed & Published by K Surendra Rao Sooraj Jewellers Kamath Lane Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420,
Editor K Surendra Rao (Editor responsible for selection of news under the PRB Act)
Printed at Kamala Offset, Calicut

- അക്ഷയ ജ്വല്ലേഴ്സ് അവതരിപ്പിക്കുന്നു 100% BIS ഹോൾമാർക്ഡ് ലൈറ്റ് വെയ്റ്റ് വിവാഹാഭരണങ്ങളുടെ വിസ്മയിപ്പിക്കുന്ന കലക്ഷൻ
- 25 പവന്റെ വിവാഹാഭരണങ്ങൾ 50 പവന്റെ പൊലിമയോടെ
- 50 പവന്റെ വിവാഹാഭരണങ്ങൾ 100 പവന്റെ പ്രൗഢിയിൽ






വിവാഹാഭരണങ്ങൾ
പർച്ചേസ് ചെയ്യാൻ
തീരുമാനിക്കും
മുമ്പ് തീർച്ചയായും
അക്ഷയ ഷോറൂം
സന്ദർശിക്കൂ......





പൊന്നണിയും നിമിഷങ്ങൾക്ക് തങ്കശോഭയേകാൻ...

# AKSHAYA™
## JEWELLERS

GOLD ◆ DIAMOND ◆ SILVER ◆ BIRTH STONES

Mele Palayam Road, Calicut - 673001
Ph: 0495 2728916, 2723985

**OPEN ON ALL SUNDAYS**

we accept all major debit and credit cards















